# ഭാഗവതസാരവും സപ്താഹ വിധിയും



സ്വാമി ജ്ഞാനാനന്ദസരസ്വതി

# ഭാഗവതസാരവും
# സപ്താഹവിധിയും

സ്വാമി ജ്ഞാനാനന്ദസരസ്വതി

ശിവാനന്ദാശ്രമം,
ഹേമാംബികാനഗർ പാലക്കാട്-678009.
Ph : 0491-2555478

# BHAGAVATHA SARAVUM SAPTHAHAVIDHIYUM

(Malayalam)

Swami Gnanananda Saraswathi

*Published by*
Sivananda Asramam
Palakkad-678009

*Type Setting & Printing*
Sivananda Publication Division
Sivananda Ashramam
Palakkad - 678009.

*Copies-1000*

April 2005

**Rs. 20-00**

# പ്രസ്താവന

ഭാഗവത പാരായണത്തിലൂടെയും സപ്താഹശ്ര വണത്തിലൂടേയും ഭക്തന്മാർ അറിയേണ്ടകാര്യങ്ങളെ ഏറ്റവും ചുരുങ്ങിയരീതിയിൽ സംപൂജ്യ സ്വാമി ജ്ഞാനാനന്ദ സരസ്വതി തിരുവടികൾ ഈ പുസ്തക ത്തിൽ സംഗ്രഹിച്ചിരിക്കുന്നു. ഇതിന്റെ അവസാനത്തിൽ ഭാഗവതമാഹാത്മ്യവും കൊടുത്തിട്ടുണ്ട്. ഭാഗവതം പഠി ക്കാനും സപ്താഹം കേൾക്കാനുമൊരുമ്പെടുന്നവർക്ക് ഇത് ഒരു നല്ല വഴികാട്ടിയാണെന്നുള്ളതിനു സംശയ മില്ല. ഭാഗവതം പഠിക്കാനുള്ള നല്ലമാർഗ്ഗം സത്യത്തെ ധ്യാനിക്കലാണ്. പരമകാരണമാണ് സത്യം. അതിനെ ധ്യാനിക്കാൻ ആദ്യം വേണ്ടത് മനസ്സ് അതിൽതന്നെ ഉറയ്ക്കലാണ്. ഒന്നിൽ മനസ്സ് വേറെങ്ങുംപോകാതെ നിൽക്കണമെങ്കിൽ ആ ഒന്ന് ജീവിതത്തിന്റെ പരമലക്ഷ്യ മാണെന്നു മനസ്സിലാക്കിയിരിക്കണം. എല്ലാവരും നശി ക്കാത്ത സുഖമാണ് അന്വേഷിക്കുന്നത്. നശിക്കാത്ത സുഖം നശിക്കുന്ന ഈ ലോകത്തിലെ ഒന്നിൽനിന്നും കിട്ടുകയില്ലെന്ന് അല്പം ചിന്തിച്ചാൽ ആർക്കും മനസ്സി ലാകും. നശിക്കാത്ത വസ്തു ഒന്നുമാത്രമേ സത്യമാവുക യുള്ളു. അത് പലതാകാനും വയ്യ. പരമകാരണമാണ് സത്യം. സത്യം ഉണ്ടായതാവാൻ പാടില്ല. ഉണ്ടായ തെല്ലാം നശിച്ചുകൊണ്ടിരിക്കുന്നതായിട്ടാണ് കാണു ന്നത്. അതുകൊണ്ട് സത്യം ആദിയും അന്തവുമില്ലാ ത്തതും പരിണാമരഹിതവും സർവ്വവ്യാപകവും സ്വത ന്ത്രവും സ്വയംപ്രകാശവും അദ്വയവുമായിരുന്നേ മതിയാവൂ. അപ്രകാരമെല്ലാമിരിക്കുന്ന ആ സത്യ

ത്തെയാണ് വേദങ്ങൾ പരമാത്മാവെന്നും പരബ്രഹ്മ മെന്നുമൊക്കെപ്പറയുന്നത്. അതാണ് അറിയപ്പെടേണ്ട വസ്തു. അറിവ് അനുഭവമാണ്. അനുഭവിക്കുകയെ ന്നാൽ ഏതിനെ അനുഭവിക്കുന്നുവോ അതുമായി ഒന്നാവലാണ്. അനുഭവം എപ്പോഴും അദ്വൈതവുമാണ്. ആ അനുഭൂതിയാണ് സത്യത്തെ ധ്യാനിച്ചാൽ ലഭിക്കു ന്നതും. സച്ചിദാനന്ദം. സത്യം ശിവം സുന്ദരം.

ഭക്തവത്സലനായ ഭഗവാനെ സ്മരിച്ചുകൊണ്ട് അവിടുത്തെ പ്രസാദമായി ഭക്തജനസമക്ഷം ഈ പുസ്തകത്തെ അവതരിപ്പിച്ചുകൊള്ളുന്നു. ഓം തത് സത്

18.4.2005 സ്വാമി നിത്യാനന്ദ

# വിഷയസൂചിക

ॐ

# ഗുരുവന്ദനം

ഓം ബ്രഹ്മാനന്ദം പരമസുഖദം കേവലം ജ്ഞാനമൂർത്തിം
ദ്വന്ദ്വാതീതം ഗഗനസദൃശം തത്ത്വമസ്യാദിലക്ഷ്യം.
ഏകം നിത്യം വിമലമചലം സർവ്വധീസാക്ഷിഭൂതം
ഭാവാതീതം ത്രിഗുണരഹിതം സദ്ഗുരും തം നമാമി.
ചൈതന്യം ശാശ്വതം ശാന്തം വ്യോമാതീതം നിരഞ്ജനം
നാദബിന്ദുകലാതീതം തസ്മൈ ശ്രീഗുരവേ നമ:
ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുർ ഗുരുർദ്ദേവോ മഹേശ്വര:
ഗുരു സാക്ഷാത് പരംബ്രഹ്മ തസ്മൈ ശ്രീഗുരവേ നമ:
ഓം നമ:ശിവായ ഗുരവേ സച്ചിദാനന്ദമൂർത്തയേ
നിഷ്പ്രപഞ്ചായശാന്തായ നിരാലംബായതേജസേ

നാരായണം പത്മഭുവം വസിഷ്ഠം
ശക്തിം ച തത് പുത്രപരാശരംച
വ്യാസം ശുകം ഗൗഡപദം മഹാന്തം
ഗോവിന്ദയോഗീന്ദ്ര മഥാസ്യ ശിഷ്യം
ശ്രീശങ്കരാചാര്യ മഥാസ്യ പദ്മ-
പാദം ച ഹസ്താമലകം ച ശിഷ്യം
തം ത്രോടകം വാർത്തികകാരമന്യാ-
നസ്മദ് ഗുരൂൻ സന്തതമാനതോസ്മി.

യദ്വാണീദ്യുമണിധ്വസ്താ മന്മോഹധ്വാന്ത സന്തതി:
ശ്രീഗുരൂൻ ഭാവയാമസ്മാൻ ത്രയ്യന്താംബുജഭാസ്ക്കരാൻ
നാരായണസമാരംഭാം ശങ്കരാചാര്യ മദ്ധ്യമാം
അസ്മദാചാര്യപര്യന്താം വന്ദേ ഗുരുപരമ്പരാം.

ॐ

# ശ്രീമദ്ഭാഗവത സപ്താഹം

## എന്താണ് യജ്ഞം?

യജ്ഞം, ദാനം, തപസ്സ് എന്നീ മൂന്നു സാധനകൾ ജ്ഞാനികൾക്കുകൂടി ഉപേക്ഷിക്കാൻ പാടില്ലാത്തവയാണെന്നാണ് ഭഗവദ്ഗീതയുടെ സിദ്ധാന്തം. ഈശ്വരാർപ്പണ സ്വരൂപേണ നിഷ്ക്കാമമായി ചെയ്യപ്പെടുന്ന സത്കർമ്മങ്ങളെയാണ് യജ്ഞങ്ങളെന്നു പറയപ്പെടുന്നത്. അവ ഏതു നിലയിലുള്ളവരേയും ശുദ്ധീകരിക്കാൻ പര്യാപ്തങ്ങളാണ്. മറെറാരു പ്രകാരത്തിൽ പറഞ്ഞാൽ യജ്ഞമെന്നത് ഒരു കർമ്മത്തിന്റെ പേരല്ല, ഒരു സംസ്കാരത്തിന്റെ പേരാണ്. ഈശ്വരാർപ്പണ ബുദ്ധിയും നിഷ്ക്കാമതയും കർത്താവിനുണ്ടെങ്കിൽ ഏതു സത്കർമ്മവും യജ്ഞമാവാം. പക്ഷേ ലോകത്തിൽ സർവ്വസാധാരണമായി ചെയ്യപ്പെടുന്ന കർമ്മങ്ങളൊന്നും-അവ ദുഷ്ക്കർമ്മങ്ങളല്ലെങ്കിൽക്കൂടി തികച്ചും നിഷ്ക്കാമങ്ങളോ ഈശ്വരാർപ്പണ സ്വരൂപങ്ങളോ ആവാൻ വയ്യെന്ന് അല്പം ആലോചിക്കുന്നവർക്കൊക്കെ അറിയാൻകഴിയും. എന്തുകൊണ്ടെന്നാൽ, സാധാരണ ജനങ്ങളൊക്കെ പല ആവശ്യങ്ങളുള്ളവരാണ്. അവരൊന്നും നിഷ്ക്കാമന്മാരാവാൻവയ്യാ. കൂടാതെ, ആരും നിരപേക്ഷകന്മാരല്ലെന്നതിനാൽ ചെയ്യുന്നതിലെല്ലാം ഈശ്വരാർപ്പണബുദ്ധിയുണ്ടാവാനും വയ്യാ. അതിനാൽ ലോകത്തിൽ സാധാരണ ചെയ്യപ്പെടുന്ന പ്രവൃത്തികളെല്ലാം ഏതെങ്കിലും

പ്രകാരത്തിൽ അവയുടെ കർത്താക്കളോടു ബന്ധപ്പെടുന്നവയും ഏതെങ്കിലും ലോകാനുഭവത്തെ പ്രദാനം ചെയ്യുന്നവയുമാണ്. ആസ്ഥിതിക്കു ലോകസാധാരണങ്ങളായ പ്രവൃത്തികളൊന്നും യജ്ഞങ്ങളാവാൻ വയ്യെന്നു സ്പഷ്ടമാണ്. വിഷയങ്ങളാകുന്ന ഫലത്തെതരുന്ന പ്രവൃത്തികളെയാണ് ശ്രുതി കർമ്മങ്ങളെന്നു നിർവ്വചിച്ചിരിക്കുന്നത്; അതുപോലെ ഈശ്വരാനുഭൂതി പ്രദങ്ങളായ അനുഷ്ഠാനങ്ങളെ യജ്ഞങ്ങളെന്നും നിർവ്വചിച്ചിരിക്കുന്നതായി കരുതണം. അപ്പോൾ ലോകസാധാരണങ്ങളായ പ്രവൃത്തികൾ യജ്ഞങ്ങളാവാൻ വയ്യെന്നും ചില പ്രത്യേകാനുഷ്ഠാനങ്ങൾമാത്രമേ യജ്ഞങ്ങളാവുന്നുള്ളുവെന്നും സ്പഷ്ടമാവുന്നുണ്ടല്ലോ. ഈശ്വരാനുഭൂതിക്ക് ആസ്പദങ്ങളായ ധർമ്മാനുഷ്ഠാനങ്ങളാണ് യജ്ഞങ്ങളെന്നു സൂചിപ്പിച്ചതുകൊണ്ട് അവ ഒരേ സ്വരൂപത്തിലുള്ളവമാത്രമല്ല, പല സ്വരൂപങ്ങളിലുമുണ്ടാവാമെന്നുകൂടി സ്പഷ്ടമാവുന്നുണ്ട്. ദ്രവ്യയജ്ഞം, തപോയജ്ഞം, യോഗയജ്ഞം, സ്വാധ്യായയജ്ഞം എന്നിങ്ങനെ യജ്ഞങ്ങൾ പലവിധത്തിലുണ്ടെന്നും അവയിൽവച്ചേററവും ശ്രേഷ്ഠമായതു ജ്ഞാനയജ്ഞമാണെന്നും ഭഗവദ്ഗീത വെളിവാക്കുന്നുണ്ട്.

ശ്രവണത്തിലൂടെ ശ്രോതാവിനെ വസ്തുതത്ത്വത്തെ ഉദ്ബോധിപ്പിച്ചു ജ്ഞാനസമ്പന്നനാക്കുകയെന്നതാണ് ജ്ഞാനയജ്ഞത്തിൻെറ സ്വഭാവം. അനാദികാലമായി ജനനമരണസ്വരൂപമായ കർമ്മപ്രവാഹത്തിലൂടെ ഒഴുകിക്കൊണ്ടിരിക്കുന്ന ജീവനെ ശ്രവണമാത്രംകൊണ്ടു നിത്യമുക്തനും ചരിതാർത്ഥനുമാക്കിത്തീർക്കുകയെന്ന മഹത്തായ സേവനമാണ് ജ്ഞാനയജ്ഞംകൊണ്ടു സാധിക്കുന്നത്. ശ്രവണം, മനനം, നിദിധ്യാസം എന്നീ മൂന്നാണ് ജ്ഞാനയജ്ഞത്തിൻെറ അഭ്യാസം. വേണ്ടത്രപാകതവന്ന ഉത്തമാധികാരിയായശിഷ്യനു ശ്രവണംകൊണ്ടുതന്നെ മുക്തനും ധന്യനുമാവാൻ കഴിയും. അങ്ങനെ സാധിക്കാത്തവർക്ക് മനനവും. അതുകൊണ്ടും സാധിക്കാത്തവർക്ക് നിദിധ്യാസവുംകൂടിവേണം. ശ്രവണാധികാരിക്ക് ഇതു മൂന്നും ചെയ്തിട്ടും തത്ത്വാനുഭൂതിയോ ജീവന്മുക്തിത്വമോ പ്രകാശിക്കാതിരിക്കാൻ വയ്യെ

ന്നാണ് സിദ്ധാന്തം. ശ്രവണമനനനിദിധ്യാസങ്ങളാകുന്ന മൂന്നഭ്യാസങ്ങളെ വഴിക്കുവഴിയായി ചെയ്തിട്ടും, ഒരാൾ ജ്ഞാനസമ്പന്നനോ ചരിതാർത്ഥനോ ആവുന്നില്ലെങ്കിൽ അയാളുടെ ശ്രവണം ശരിയായിട്ടില്ലെന്നുമാത്രമാണർത്ഥം. എന്നാൽ ശ്രവിക്കാനും ശ്രവിപ്പിക്കാനും ഉത്തമാധികാരികൾ വേണമെന്നു നിയമമുണ്ട്. മുമുക്ഷുവും ജിജ്ഞാസുവുമായ ശിഷ്യൻ സാധനചതുഷ്ടയ സമ്പന്നനും, ഉപദേഷ്ടാവായ ആചാര്യൻ ശ്രോത്രിയനും ബ്രഹ്മനിഷ്ഠനുമായിരിക്കണം. അങ്ങനെയുള്ള ഗുരുവും ശിഷ്യനുമാണ് ശ്രവിപ്പിക്കാനും ശ്രവിക്കാനും അധികാരിയായിരിക്കുന്നത്. അവരുടെ ശ്രവണമാവട്ടെ, ഒരിക്കലും നിഷ്ഫലമാവില്ലെന്നു കരുതുകയും ചെയ്യാം.

ആത്മാവിൻെറയും അനാത്മാവിൻെറയും തിരിച്ചറിവ്, അനാത്മവസ്തുക്കളിലും അവയുടെ അനുഭവങ്ങളിലും തീവ്രവൈരാഗ്യം, ശമം, ദമം, തിതിക്ഷ, ഉപരതി, ശ്രദ്ധ, സമാധാനം എന്നീ ആറു സംസ്കാരങ്ങളുടെ പൂർണ്ണത, മോക്ഷൈകശരണത്വം എന്നിവയാണ് സാധനചതുഷ്ടയം. ശ്രോതാവായ ശിഷ്യനുണ്ടാവേണ്ട ഗുണങ്ങളാണ് ഇവ. ഇവ പൂർണ്ണമായി പ്രകാശിച്ച ശ്രോതാവിനെയാണ് ശ്രവണത്തിന് ഉത്തമാധികാരിയെന്നു പറയുന്നത്. ഏതെങ്കിലും ചില സംസ്കാരങ്ങളുടെ കുറവുണ്ടെങ്കിൽ ശിഷ്യൻെറ ശ്രവണം ചിലപ്പോൾ നിഷ്ഫലമാവുകയോ അല്ലെങ്കിൽ ശ്രവണഫലമായ തത്ത്വാനുഭൂതിക്കു കാലതാമസം നേരിടുകയെങ്കിലുമോ ചെയ്തേക്കും. അതിനാൽ ശ്രോതാവായ ശിഷ്യൻ ഉത്തമാധികാരിയായിരിക്കുക തന്നെയാണ് വേണ്ടത്. അതുപോലെ ശ്രവിപ്പിക്കുന്ന ആചാര്യനും ഉത്തമാധികാരമുണ്ടായിരിക്കുക തന്നെ വേണം. പൂട്ടിപാകപ്പെടുത്തിയ വയലും വിളഞ്ഞവിത്തും കൂടിച്ചേരുമ്പോൾ കൃഷി മെച്ചപ്പെടാറുണ്ടല്ലോ. അതുപോലെ ഗുരുവും ശിഷ്യനും ഉത്തമാധികാരികളാണെങ്കിൽ ശ്രവണം സദ്യഃഫലമാവുകതന്നെ ചെയ്യും. ആധ്യാത്മിക തത്ത്വശാസ്ത്രങ്ങളുടെ പരമപ്രമാണങ്ങൾ ശ്രുതികളാണ്. പലപ്പോഴും അന്യോന്യവൈരുദ്ധ്യമുണ്ടോ എന്നു മന്ദബുദ്ധികളെ ഭ്രമിപ്പിക്കുന്നവയും അർത്ഥവാദം, അപവാദം തുടങ്ങി പല നിലകളിലുള്ളവയുമായ ശ്രുതിവാക്യങ്ങളുടെ പരമസിദ്ധാന്തങ്ങളെ നിസ്സംശയരൂപേണ

ഗ്രഹിക്കുകയെന്നതു വിഷമംപിടിച്ചൊരുകാര്യമാണ്. കേവലം മന്ദബുദ്ധികളായവർക്ക് അസാധ്യമാണെന്നു പറഞ്ഞാൽപ്പോലും തെററില്ല. അപ്രകാരമുള്ള ശ്രുതിസിദ്ധാന്തങ്ങളിൽ നിസ്സംശയത്വവും ദൃഢതയുംവന്ന ആളെയാണ് ശ്രോത്രിയനെന്നു പറയുന്നത്, പ്രസ്തുതതത്ത്വസിദ്ധാന്തം എപ്പോഴും അനുഭവസ്വരൂപമാവുമ്പോൾ ബ്രഹ്മനിഷ്ഠനുമായി. ഈ രണ്ടുസംസ്കാരങ്ങളാണ് ആചാര്യനുണ്ടാവേണ്ടിയിരിക്കുന്നത്, അവ രണ്ടും പ്രകാശിച്ച മഹാത്മാവു മനുഷ്യസ്വരൂപിയാണെങ്കിലും മനുഷ്യനല്ല, ഈശ്വരനാണെന്നു പറയണം. അങ്ങനെയുള്ള ആചാര്യനും ശിഷ്യനുംകൂടി നടത്തപ്പെടുന്ന തത്ത്വോപദേശവും തത്ത്വശ്രവണവുമാണ് ജ്ഞാനയജ്ഞം. അതിൻെറഫലം ശിഷ്യൻെറ സദ്യോമുക്തിയും ജന്മസാഫല്യവുമാണുതാനും.

പ്രസിദ്ധങ്ങളായ ഉപനിഷത്തുക്കളും ഉപനിഷത് സിദ്ധാന്തങ്ങളെ സ്വന്തഭാഷയിലെഴുതിയ പ്രകരണങ്ങളും ഭഗവദ്ഗീതയും മററുമാകുന്ന ഗ്രന്ഥങ്ങളാണ് ഈ ആവശ്യത്തിന്-അതായത്, ശ്രവണം ചെയ്യിക്കുന്നതിന്-ഉപയോഗപ്പെടുത്തിവരുന്നത്. ഇന്നും ആ പാരമ്പര്യം ഇല്ലാതായിട്ടുമില്ല. എന്നാൽ ഭാഗവതം പറയുന്നു തത്ത്വശ്രവണവിഷയത്തിൽ ഉപനിഷത്തുക്കളും ഭഗവദ്ഗീതയും മററും അപൂർണ്ണങ്ങളും അപര്യാപ്തങ്ങളുമാണെന്ന്. ഭാഗവതവും അതുപോലുള്ളപുരാണങ്ങളുമാണ് പൂർണ്ണങ്ങളും പര്യാപ്തങ്ങളുമായിട്ടിരിക്കുന്നതെന്നു സമർത്ഥിക്കുകയും ചെയ്യുന്നു.

പക്ഷെ ആ സമർത്ഥനം സാധാരണജനങ്ങളെ അപേക്ഷിച്ചാകയാൽ ആർക്കും ആക്ഷേപത്തിനവകാശമില്ല. എന്തുകൊണ്ടെന്നാൽ, സാധാരണജനങ്ങൾക്കു ശിഷ്യലക്ഷണമായ സാധനചതുഷ്ടയസമ്പത്തിയില്ല. സാധനചതുഷ്ടയസമ്പത്തിയില്ലാത്തവർക്കു ശ്രവണാധികാരമില്ലെന്നാണ് വൈദികസിദ്ധാന്തം. സാധനചതുഷ്ടയസമ്പത്തിയില്ലാത്തവരെയും ശ്രവിപ്പിക്കാമെന്നും അവർക്കും തത്ത്വാനുഭൂതിയുണ്ടാവാൻ വിരോധമില്ലെന്നുമാണ് ഭാഗവതസിദ്ധാന്തം. "ഈശ്വരഃ സദ്യോഹൃദ്യവരുദ്ധ്യതേ/ത്ര കൃതഭിഃ ശുശ്രൂഷുഭിസ്തത്ക്ഷണാത്" എന്നു പറഞ്ഞുകൊണ്ടാരംഭിക്കുന്ന ഭാഗവതം, എല്ലാവർക്കും

ശ്രവണാധികാരമുണ്ടെന്നും ശ്രവിക്കുന്ന വർക്കൊക്കെ തത്ത്വാനുഭൂതിയുണ്ടാവാമെന്നും ബലമായി സിദ്ധാന്തിക്കുന്നുണ്ട്. വിക്ഷേപാവരണങ്ങളെക്കൊണ്ടും അവയ്ക്കാസ്പദങ്ങളായ അനേകമനേകം സംസാരവാസനകളെക്കൊണ്ടും വിഷയചിന്തകളെക്കൊണ്ടും എപ്പോഴും മലിനവും ചഞ്ചലവുമായ ചിത്തത്തെ ശുദ്ധീകരിച്ച് ഏകാഗ്രമാക്കിത്തീർക്കാനാണല്ലോ സാധനചതുഷ്ടയലാഭം ഒഴിക്കാൻ പാടില്ലാത്തതാണെന്നു വിധിച്ചത്. ആ ആവശ്യം ഭക്തികൊണ്ടുസാധിക്കുമെന്നാണ് ഭാഗവതത്തിൻെറ സിദ്ധാന്തം. ഭക്തിയുടെ ഉത്തേജനമാകട്ടെ, ഭാഗവതത്തിലെ ഭഗവന്മഹിമാവർണ്ണന ശ്രവണംകൊണ്ടുണ്ടാവുകയും ചെയ്യും. ആ സ്ഥിതിക്കു സാധനചതുഷ്ടയമുള്ളവർക്കും ഇല്ലാത്തവർക്കും ഒരുപോലെ ഭാഗവതശ്രവണാധികാരമുണ്ടെന്നും ഭാഗവതശ്രവണംകൊണ്ടു തത്ത്വാനുഭൂതിയും ജന്മസാഫല്യവും സാധിക്കുമെന്നുമാണ് ഭാഗവതസിദ്ധാന്തം. ആ നിലയ്ക്കു ഭാഗവതശ്രവണവും ജ്ഞാനയജ്ഞമായിത്തീർന്നു. എന്നാൽ ഇടവിട്ട് അല്പാല്പം ശ്രവിക്കുന്നതോ അനേകദിവസങ്ങളെക്കൊണ്ടു ഭാഗവതം മുഴുവൻ ശ്രവിക്കുന്നതോ അല്ല, ഏഴുദിവസംകൊണ്ടു ഭാഗവതം മുഴുവൻ ശ്രവിക്കുന്നതാണ് ജ്ഞാനയജ്ഞം. അതുവേണ്ടപോലെ സാധിക്കുന്നവർക്കു തീർച്ചയായും തത്ത്വബോധവും തത്ത്വാനുഭൂതിയും കൈവരുമെന്നുമാണ് ഭാഗവത സിദ്ധാന്തം.

പത്മപുരാണം ഉത്തരഖണ്ഡത്തിൽ ഭാഗവത്മാഹാത്മ്യമെന്ന ഒരു പ്രകരണമുണ്ട്. ആറദ്ധ്യായങ്ങളടങ്ങിയ പ്രസ്തുത പ്രകരണത്തെയാണ് ഭാഗവതമാഹാത്മ്യമായി സപ്താഹയജ്ഞങ്ങളിൽ ശ്രവിപ്പിച്ചുവരുന്നത്. അതിൽ ഭക്തിയെ അമ്മയായും ജ്ഞാനവൈരാഗ്യങ്ങളെ മക്കളായും ചിത്രീകരിച്ചിട്ടുണ്ട്. കൂടാതെ, അമ്മയാകുന്ന ഭക്തിയെ യൗവനയുക്തയായും മക്കളാകുന്ന ജ്ഞാനവൈരാഗ്യങ്ങളെ വൃദ്ധന്മാരായുംകൂടി ചിത്രീകരിച്ചിട്ടുണ്ട്. അധ്യാത്മതത്ത്വശ്രവണത്തെസ്സംബന്ധിച്ചു പരമ്പരാഗതമായ വൈദികസമ്പ്രദായത്തിൽ അഭികാമ്യമായ വിപ്ലവവും സുഗമതയും വരുത്തിത്തീർത്തു ഭാഗവതം എന്നാണ് പ്രസ്തുതചിത്രീകരണങ്ങൾ വെളിവാക്കുന്നത്.

അതിനാൽ ഇന്നു ഭാഗവതസപ്താഹശ്രവണംതന്നെ മുഖ്യമായ ജ്ഞാനയജ്ഞമെന്ന നിലപാടിലെത്തിച്ചേർന്നിരിക്കയാണ്. ശ്രോതാവിന്റെയും വക്താവിന്റെയും ലക്ഷണങ്ങളും അധികാരങ്ങളും അല്പമൊക്കെ ഈ വിഷയത്തിലും ചിന്തിക്കാതിരിക്കുന്നില്ല. ബഹുശാസ്ത്രപരിചിതനും വൈഷ്ണവഭക്തിസമ്പന്നനും ധർമ്മനിഷ്ഠനും ത്യാഗവൈരാഗ്യങ്ങളുള്ള ആളുമാവണം വക്താവ്, ശ്രോതാവു ഭക്തിവിശ്വാസങ്ങളും ത്യാഗവൈരാഗ്യങ്ങളുമുള്ള ആളുമായിരിക്കണം എന്നുമാണ് സാമാന്യനിയമം. ഈ നിയമത്തെ അടിസ്ഥാനപ്പെടുത്തി ഭാഗവതം പ്രഥമസ്കന്ധത്തിൽ മൂന്നു വക്താക്കളെയും മൂന്നുശ്രോതാക്കളെയും അവതരിപ്പിക്കുന്നുമുണ്ട്. അധമമധ്യമോത്തമന്മാരെന്ന നിലയിലായിരിക്കണം മൂന്നു വക്താക്കളുടെയും ശ്രോതാക്കളുടെയും പ്രകാശനം. സൂതനും ശൗനകനുമാണ് ആദ്യത്തെ വക്താവും ശ്രോതാവും. രണ്ടാമത്തേതു നാരദനും വ്യാസനുമാണ്. മൂന്നാമത്തേതാകട്ടെ, ശുകനും പരീക്ഷിത്തുമാണ്. ഉത്തമനും അത്യന്താധികാരിയുമായ വക്താവും ശ്രോതാവുമായി ശ്രീശുകബ്രഹ്മർഷിയെയും പരീക്ഷിത്തുരാജാവിനെയുമാണ് ഭാഗവതം അവതരിപ്പിക്കുന്നത്. അവർ തമ്മിൽ നടക്കുന്ന ചോദ്യോത്തര സ്വരൂപമായ തത്ത്വവിചാരമാണ് ശ്രീമദ് ഭാഗവതം. ഏററവും അർഹതവന്ന വക്താവും ശ്രോതാവുമാണ് ശ്രീശുകനും പരീക്ഷിത്തുമെന്നതിനാൽ ശ്രവണാനന്തരം ശ്രവണഫലമായ സദ്യോമുക്തി പരീക്ഷിത്തിനനുഭവപ്പെടുന്നുമുണ്ട്. ഈ നിലയിൽ എല്ലാംകൊണ്ടും തത്ത്വശ്രവണസ്വരൂപമായ ജ്ഞാനയജ്ഞത്തിന്റെ ഒരു സമ്പൂർണ്ണരൂപം ഭാഗവതസപ്താഹയജ്ഞത്തിനു കൈവന്നിട്ടുണ്ട്. അതിനാൽ സാധാരണ ജനങ്ങളെ അപേക്ഷിച്ചു ഭാഗവതസപ്താഹത്തെക്കാൾ ശ്രേഷ്ഠമായ മററൊരു ജ്ഞാനയജ്ഞമില്ലെന്നു നിസ്സംശയം പറയാം.

## സപ്താഹം

ഏഴു പകൽകൊണ്ടു ഭാഗവതത്തെ മുഴുവൻ പാരായണം ചെയ്തുതീർക്കുകയെന്നതാണ് 'സപ്താഹ'മെന്ന പേരുകൊണ്ടു സൂചിപ്പിച്ചിരിക്കുന്നത്. എന്നാൽ വേദാ

ന്തശ്രവണമെന്നപോലെ ഒരാളെയോ ഏതാനും ആളു കളെയോ ഉദ്ദേശിച്ചല്ല, ബഹുജനസദസ്സിലാണ്, മിക്ക പ്പോഴും ഭാഗവതസപ്താഹം നടത്തിവരുന്നത്. ബഹുജന ങ്ങളിൽ അധികംപേരും ശാസ്ത്രപാഠമോ തത്ത്വവിചാരമോ സാധിച്ചിട്ടില്ലാത്തവരുമാവും. അതിനാൽ പാരായണമാത്രം കൊണ്ടു ശബ്ദശ്രവണത്തിൽക്കൂടുതൽ ലാഭം അധികം പേർക്കും സാധിച്ചെന്നുവരാൻ വയ്യാ. അപ്പോൾ പാരായ ണത്തോടൊപ്പം വ്യാഖ്യാനവും വേണമെന്നു സ്പഷ്ടമാണ്. പാരായണത്തിനു ഭംഗംവരാത്ത നിലയിൽ വിസ്തൃതമായ വ്യാഖ്യാനംതന്നെ ആവശ്യമാണെന്ന് പറയണം, പോരാ, ഭക്തിയിലൂടെയുള്ള തത്ത്വവിചാരവും തത്ത്വോദ്ബോധ നവും തന്നെയായിരിക്കണം വ്യാഖ്യാനം. എങ്കിലേ ശ്രോ താക്കളിൽ ഭൂരിപക്ഷത്തിനും പ്രയോജനപ്പെടാൻ പോവു ന്നുള്ളൂ. എത്രയൊക്കെ പൂർണ്ണതയുണ്ടെങ്കിലും പുരാണ മെന്ന പരിമിതിയുണ്ട് ഭാഗവതത്തിനെന്നു പറയാതിരി ക്കാൻ വയ്യാ. ആസ്ഥിതിക്കു പലപ്പോഴും തത്ത്വരൂപങ്ങളെ പാത്രകല്പനകളിലൂടെയും കഥാഘടനകളിലൂടെയും അവ തരിപ്പിക്കേണ്ടിവന്നിട്ടുണ്ട്. പുരാണമെന്നനിലയ്ക്ക് അ തൊരു കുറവല്ലതാനും. പക്ഷേ വക്താവ് ഈ സംഗതി യിൽ തികച്ചും ബോധവാനായിരിക്കുകയും കഥാഘടന കളുടെയും കല്പിതപാത്രങ്ങളുടേയും അടിയിലുള്ള താത്ത്വികസ്വഭാവത്തെ വ്യക്തമാക്കിക്കൊടുക്കുകയും വേണം. അങ്ങനെ ചെയ്താൽ മാത്രമേ ശ്രോതാക്കളുടെ ശ്രവണം വേണ്ടത്ര ഫലപ്പെടാനും പോവുന്നുള്ളൂ. കൂടാ തെ, ആദ്യന്തം രംഗത്തിലും വക്താവിലും ശ്രോതാക്ക ളിലും ഭക്തിയുടെ ഉദ്ദീപനവും അനുഭൂതിയും ഒഴിച്ചു കൂടാൻ വയ്യാത്തതാണ്. അതിനാവശ്യമുള്ളതെല്ലാം ചെ യ്യുകയുംവേണം. അപ്പോൾ, ഭക്ത്യുദ്രേകങ്ങളായ പൂജാ വിധാനങ്ങൾ, കീർത്തനങ്ങൾ, നാമജപങ്ങൾ തുടങ്ങി യവയും ഒഴിക്കാൻപാടില്ലാത്തവയാണെന്നർത്ഥം. കൂടാതെ, അന്നദാനം, ദക്ഷിണ, ഉത്സവാഘോഷങ്ങൾ തുടങ്ങിയവയും സപ്താഹയജ്ഞത്തിൻെറ അംശങ്ങളാ യിക്കരുതുന്നതിൽ തെററില്ലതാനും. ഇപ്രകാരമെല്ലാം നടത്തപ്പെടുന്ന സപ്താഹയജ്ഞം മികച്ചൊരുജ്ഞാന യജ്ഞമായിത്തീരുകയും അതിലെ ശ്രോതാക്കൾക്ക് തത്ത്വ ബോധമുണ്ടായിത്തീരുകയും ചെയ്യുമെന്നും കരുതണം.

## ആദ്യ ഭാഗവതസപ്താഹയജ്ഞങ്ങൾ

വേദത്തെ നാലായിതരംതിരിച്ചതുകൊണ്ടോ ബ്രഹ്മസൂത്രം രചിച്ചതുകൊണ്ടോ പതിനേഴുപുരാണങ്ങൾ എഴുതിയതുകൊണ്ടോ സംതൃപ്തനാകാത്ത ശ്രീവേദവ്യാസ മഹർഷിയാണ് ശ്രവണമാത്രംകൊണ്ടുതന്നെ ഭക്തി ജ്ഞാനവൈരാഗ്യങ്ങളെ പ്രകാശിപ്പിച്ച് കൈവല്യാധികാരിയാക്കിത്തീർക്കുന്ന ഭാഗവതമെന്ന പതിനെട്ടാമത്തെ പുരാണം എഴുതിയത്. ഭാഗവതരചനയോടെ അദ്ദേഹം ചരിതാർത്ഥനും സംതൃപ്തനുമായിത്തീർന്നു. അതിനെ ജനമദ്ധ്യത്തിൽ പ്രചരിപ്പിക്കാൻ നിത്യനിവൃത്തനും പരമഹംസ ധർമ്മത്തിൽ ദീക്ഷിതനുമായ സ്വപുത്രനെത്തന്നെയാണ് ചുമതലപ്പെടുത്തിയത്. അതായത് പരമജ്ഞാനിയായ ശ്രീശുകബ്രഹ്മർഷിയെ, അദ്ദേഹം ഭാഗവതത്തെ അവതരിപ്പിക്കാൻ പററിയ രംഗംനോക്കി നടക്കുകയായിരുന്നു. അങ്ങനെയിരിക്കെയാണ് ശ്രീപരീക്ഷിത്തു മഹാരാജാവിൻെറ പ്രായോപവേശമഹാസദസ്സിൽ ചെന്നുചേരാൻ ഇടയായത്. താൻ തേടിനടന്ന രംഗം ശ്രീശുകൻ അവിടെ കണ്ടെത്തി. അവിടെവച്ച് ഇദംപ്രഥമമായി ഭാഗവതപുരാണത്തെ അദ്ദേഹം പ്രഖ്യാപനം ചെയ്തു. ശ്രീപരീക്ഷിത്തു മഹാരാജാവുതന്നെയായിരുന്നു മുഖ്യശ്രോതാവ്. ഏഴുദിവസംകൊണ്ടാണ് ശ്രവിപ്പിക്കൽ പൂർത്തിയാക്കിയത്. അങ്ങനെയാണ് ആദ്യത്തെ ഭാഗവത സപ്താഹയജ്ഞം നടന്നത്. ശ്രവണമാത്രം കൊണ്ടുതന്നെ പരീക്ഷിത്ത് രാജാവ് തൻെറ എല്ലാ കല്മഷങ്ങളും അററ് കൈവല്യാധികാരിയായിത്തീരുകയും ചെയ്തു.

## ആരാണീ പരീക്ഷിത്തു രാജാവ്?

തൻെറ അമ്മയുടെ ഗർഭോദരത്തിൽ വച്ചുതന്നെ ഈശ്വരനാൽ രക്ഷിക്കപ്പെട്ട പുണ്യാത്മാവാണ് ശ്രീ പരീക്ഷിത്ത്. അദ്ദേഹത്തിൻെറ അച്ഛൻ വീരാഭിമന്യുവും അമ്മ ഉത്തരയുമായിരുന്നു. തൻെറ പിതാമഹന്മാരായ പാണ്ഡവരുടെ മഹാപ്രസ്ഥാനത്തിനുശേഷം അദ്ദേഹം ധർമ്മനിഷ്ഠയോടും ഈശ്വരവിശ്വാസത്തോടുംകൂടി രാജ്യം ഭരിക്കുകയും വർദ്ധിച്ചുവന്ന കലിധർമ്മത്തെ അക

ററി ശാശ്വതമായ ആത്മധർമ്മത്തെ പരിപാലിക്കുകയും ചെയ്തുവന്നു. അങ്ങനെയൊക്കെയാണെങ്കിലും കലിയുടെ നിഴൽ അദ്ദേഹത്തിലും പതിക്കാനിടയായി. അതിൻെറ ഫലമായി അദ്ദേഹവും ഒരു കടുത്ത ബ്രഹ്മശാപത്തിന് ഇരയായി. സമാധിസ്ഥനായ ശമീകമഹർഷി കള്ളസമാധി അഭിനയിക്കുകയാണെന്നു തെററിദ്ധരിച്ച് അദ്ദേഹത്തിൻെറ കഴുത്തിൽ പരീക്ഷിത്ത് ഒരു ചത്ത പാമ്പിൻെറ ശവത്തെ വലിച്ചിട്ടു. മഹർഷിയുടെ പുത്രനായ ശൃംഗി എന്ന താപസകുമാരൻ പരീക്ഷിത്തുരാജാവിനെ ഏഴാം ദിവസം തക്ഷകൻ കടിച്ചു മരിക്കട്ടെ എന്നു ശപിക്കുകയുംചെയ്തു. വിവേകിയായ രാജാവ് ശാപത്തെ തൻെറ ലക്ഷ്യസാക്ഷാത്കാരത്തിനുള്ള ആദേശമായി സ്വീകരിച്ച് ഉപയോഗപ്പെടുത്തി. ആ ഉപയോഗപ്പെടുത്തലാണ് അദ്ദേഹത്തിൻെറ പ്രായോപവേശം. ആയിരക്കണക്കിലുള്ള ഋഷികളും ബ്രാഹ്മണരും കൂടിച്ചേർന്ന ആ പ്രായോപവേശ മഹാസദസ്സിൽവച്ചായിരുന്നു ശുകബ്രഹ്മർഷിയുടെ ആദ്യത്തെ ഭാഗവത സപ്താഹയജ്ഞം. ശ്രദ്ധാപൂർവമായ ശ്രവണംകൊണ്ട് പരീക്ഷിത്ത് മോക്ഷപദത്തിൽ എത്തുകയും ചെയ്തു.

ശ്രീകൃഷ്ണഭഗവാൻെറ സ്വർഗ്ഗാരോഹണത്തിനു ശേഷം മുപ്പതാമത്തെ കൊല്ലത്തിലാണ് പരീക്ഷിത്തുരാജാവിൻെറ പ്രായോപവേശവും ശുകമഹർഷി അദ്ദേഹത്തെ മുക്തനാക്കാൻവേണ്ടി നടത്തിയ ഒന്നാമത്തെ ഭാഗവതസപ്താഹയജ്ഞവും. അതിനുശേഷം ഇരുനൂറു കൊല്ലങ്ങൾ പിന്നിട്ടാണ് ഗോകർണ്ണൻ ധുന്ധുകാരിയെ മുക്തനാക്കാൻ നടത്തിയ ലോകത്തിലെ രണ്ടാമത്തെ ഭാഗവതസപ്താഹയജ്ഞം. മൂന്നാമത്തെ സപ്താഹയജ്ഞം നാരദനുവേണ്ടി ബ്രഹ്മാവിന്റെ പുത്രന്മാരായ സനകാദി മഹർഷിമാരാണ് നടത്തിയത്. അതു ഗോകർണ്ണൻെറ സപ്താഹം കഴിഞ്ഞ് മുപ്പതുകൊല്ലങ്ങൾക്കുശേഷമാണ്.

കന്നിമാസത്തിൽ ശുക്ലനവമി ദിവസമാണ് ശുകബ്രഹ്മർഷി സപ്താഹം ആരംഭിച്ചത്. കർക്കിടകമാസത്തിൽ ശുക്ലനവമി ദിവസമാണ് ഗോകർണ്ണൻ സപ്താഹം ആരംഭിച്ചത്. കാർത്തികമാസം ശുക്ലനവമി ദിവസമാണ് ബ്രഹ്മപുത്രന്മാർ നാരദനെ സപ്താഹം ശ്രവിപ്പിക്കുവാൻ ആരംഭിച്ചത്.

# സപ്താഹവിധി

സപ്താഹയജ്ഞം വേണമെന്നു തീർച്ചപ്പെടുത്തിക്കഴിഞ്ഞാൽ ശാസ്ത്രജ്ഞനായ ജൌതിഷികനെ വരുത്തി ദിവസം തീർച്ചപ്പെടുത്തണം. അത്യന്തം സന്തോഷത്തോടും ചാരിതാർത്ഥ്യത്തോടുംകൂടി എല്ലാ ഒരുക്കങ്ങളും ഉത്സാഹപൂർവ്വം ചെയ്യാൻ തുടങ്ങണം. പ്രായേണ ഏതുകാലത്തും സപ്താഹം നടത്താം. സപ്താഹം ഒരു ജ്ഞാനയജ്ഞമാകയാൽ കർമ്മങ്ങൾക്കെന്നപോലെ അത്രമാത്രം കാലദേശവ്യവസ്ഥകളുടെ നിർബന്ധമില്ല. എങ്കിലും നിർവിഘ്ന പരിസമാപ്തിക്കുവേണ്ടിയും കാര്യങ്ങളുടെ സുഗമതയ്ക്കുവേണ്ടിയും നല്ല അവസരം നോക്കുന്നതാവശ്യമാണ്. കർക്കിടകം, ചിങ്ങം, കന്നി, തുലാം, വൃശ്ചികം, ധനു എന്നീ മാസങ്ങളും ശനിയും ചൊവ്വയും ഒഴിച്ചുള്ള ആഴ്ചകളും, മൃദുക്കളായ നക്ഷത്രങ്ങളും, ശുഭയോഗമുള്ള തിഥികളും കഥാരംഭത്തിൽ ശ്രേഷ്ഠങ്ങളാണ്. ഗ്രഹയുദ്ധങ്ങൾ നടക്കുന്ന സന്ദർഭം നന്നല്ല.

ദിവസം നിശ്ചയിച്ചുകഴിഞ്ഞാൽ നാനാദേശങ്ങളിലും അറിയിക്കണം. അനവധി ആളുകൾക്ക് പ്രയോജനപ്പെടത്തക്ക നിലയിലായിരിക്കണം ഏർപ്പാടു ചെയ്യുന്നത്. തീർത്ഥക്കരകളിലോ, ക്ഷേത്രങ്ങളിലോ ആശ്രമങ്ങളിലോ, ശുദ്ധിയുള്ളഗൃഹങ്ങളിലോവച്ചായിരിക്കണം നടത്തുന്നത്. സ്ഥലം വേണ്ടപോലെ ശുദ്ധിചെയ്തലങ്കരിക്കണം. മദ്ധ്യത്തിൽ ഉന്നതമായ മണ്ഡപം നിർമ്മിച്ച് ശുദ്ധി വരുത്തി വേണ്ടപോലെ അലങ്കരിച്ചിരിക്കണം. അവിടെ വച്ചായിരിക്കണം ഭാഗവതപാരായണവും പ്രവചനവും നടത്തുന്നത്. ചുററുപാടും ധാരാളം ജനങ്ങൾക്കിരിക്കാൻ സൗകര്യപ്പെടുത്തുകയും വേണം. വക്താവ് യോഗ്യനായിരിക്കണം. എല്ലാ ശാസ്ത്രങ്ങളിലും സാമാന്യ പരിചയവും, വൈദികധർമ്മത്തിൽ അത്യന്തനിഷ്ഠയുള്ളവനും, വിരക്തനും, ജ്ഞാനിയുമായിരിക്കണം. വടക്കോ കിഴക്കോ തിരിഞ്ഞാണു വക്താവും ശ്രോതാവും ഇരിക്കേണ്ടത്. വക്താവിനോടു തുല്യഗുണമുള്ള മറെറാരാൾ കൂടി സമീപത്തിരിക്കണം. വക്താവിൻെറ അക്ഷരപ്പിഴ സൂക്ഷിക്കുവാനും, വക്താവിനു വല്ല ക്ലേശങ്ങളും നേരി

ട്ടാൽ അപ്പോൾ യജ്ഞം വിഘ്നംകൂടാതെ നടത്തിക്കൊണ്ടു പോവാനുമാണ് മറെറാരാൾ വേണമെന്നുപറഞ്ഞത്. അല്ലാതെ രണ്ടാളുംകൂടി മാറിമാറി വായിക്കാനല്ല. ഒരേ വക്താവുതന്നെയാണ് കഥാപ്രസംഗം നടത്തേണ്ടത്. വക്താവ് യജ്ഞം തുടങ്ങുന്നതിനു തലേദിവസം ക്ഷൌരം ചെയ്യിച്ച് ദീക്ഷവരിക്കണം ഉദയത്തിനുമുമ്പ് എഴുന്നേററ് സ്നാനാദി ദിനകൃത്യങ്ങൾ നിർവ്വഹിച്ച് ആദ്യം തന്നെ മണ്ഡപത്തിൽവച്ചു നിർവിഘ്നപരിസമാപ്തിക്കു വേണ്ടി വിഘ്നേശ്വരപൂജ നടത്തണം-ഗണപതി പൂജയും ഹോമവുംനടത്തണം. അനന്തരം മണ്ഡപമദ്ധ്യത്തിൽ പത്മ മിട്ട് ശ്രീകൃഷ്ണഭഗവാനെ ആവാഹിച്ചു പൂജിക്കണം. ഭാഗ വതഗ്രന്ഥത്തേയും കൃഷ്ണബുദ്ധിയോടെ പൂജിച്ചു പ്രദ ക്ഷിണം വെച്ചു നമസ്കരിക്കണം.

**സംസാര-സാഗരേ മഗ്നം ദീനം മാം കരുണാനിധേ!**
**കർമ്മഗ്രാഹ ഗൃഹീതാംഗം മാമുദ്ധര ഭവാർണ്ണവാത്**
**ശ്രീമത് ഭാഗവതാഖ്യോയം പ്രത്യക്ഷഃ കൃഷ്ണ ഏവ ഹി**
**സ്വീകൃതോസി മയാനാഥ! മുക്ത്യർത്ഥം ഭവസാഗരേ**
**മനോരഥോ മദീയോയം സഫലഃ സർവഥാ ത്വയാ**
**നിർവിഘ്നേനൈവകർത്തവ്യോ ദാസോഹം തവ കേശവ.**

എന്നീ മന്ത്രങ്ങൾ ചൊല്ലി വക്താവും ശ്രോതാവും സ്തുതിച്ച് നമസ്കരിച്ച് ആരംഭിക്കാം. ശ്രോതാവ് വക്താ വിനെ സാക്ഷാൽ ശുകബ്രഹ്മർഷിയായി സങ്കല്പിച്ച്

**"ശുകരൂപ! പ്രബോധജ്ഞ!**
**സർവശാസ്ത്രവിശാരദ**
**ഏതത് കഥാ പ്രകാശേന**
**മദജ്ഞാനം വിനാശയ".**

എന്നമന്ത്രംചൊല്ലി നമസ്കരിച്ച് ശ്രവണത്തിനിരിക്കണം. യജ്ഞത്തിൻെറ നിർവിഘ്ന പരിസമാപ്തിക്കായി ധാരമുറി യാതെ ഏഴുദിവസവും രാവും പകലും നീണ്ടുനിൽക്കുന്ന തിരുനാമജപവും ഏർപ്പെടുത്തണം. അതിനും പ്രത്യേകം ആളുകളെ നിയമിച്ചിട്ടുണ്ടായിരിക്കണം. സൂര്യോദയം മുതൽ അസ്തമനരാശിവരെ വായിക്കാം. പക്ഷേ മദ്ധ്യാഹ്നം രണ്ടുനാഴിക സമയം ഒഴിവാക്കണം നാമജപം മുറിയാതെ

തുടരുകയുംവേണം. വക്താവും ശ്രോതാക്കളും അല്പാഹാരന്മാരും വ്രതനിഷ്ഠന്മാരുമായിരിക്കണം.

## നിവേദ്യങ്ങൾ

മുഖ്യങ്ങളായ അവതാരങ്ങൾ വായിക്കുമ്പോൾ അതാതവതാര സ്വരൂപേണ ഭഗവാനെ പൂജിക്കുകയും വേണം. വരാഹാവതാരത്തിനു ശർക്കരപ്പായസം, നരസിംഹാവതാരത്തിനു പാനകം, കൂർമ്മാവതാരത്തിന് ത്രിമധുരം, വാമനനു പാൽപ്പായസം, മത്സ്യാവതാരത്തിന് കദളിപ്പഴം, ശ്രീരാമന് പഞ്ചസാരപ്പായസം, ഭൃഗുരാമന് അവൽകുഴച്ചത്, ബലരാമന് ഇടിച്ചുപിഴിഞ്ഞ പായസം, ശ്രീകൃഷ്ണനു വെണ്ണ, പാൽ, കൽക്കിക്കു തേൻ എന്നീ നിവേദ്യങ്ങളോടുകൂടിയാണ് പൂജ നടത്തേണ്ടത്. ഇപ്രകാരം ഭക്തിയോടുകൂടുംവണ്ണം ലോഭംകൂടാതെ നടത്തപ്പെടുന്ന സപ്താഹയജ്ഞങ്ങളെക്കൊണ്ട് ഈ ജഗത്തു തന്നെ പരിപാവനമായിത്തീരുന്നു.

## ഓരോദിവസവും വായിക്കേണ്ട ഭാഗം.

ഒന്നാമത്തെ ദിവസം വരാഹാവതാരം കഴിഞ്ഞു നിർത്തണം. രണ്ടാംദിവസം പഞ്ചമസ്കന്ധത്തിൽ ഭരതമഹർഷിയുടെ ചരിത്രം കഴിഞ്ഞു നിർത്തണം. മൂന്നാംദിവസം നരസിംഹാവതാരകഥയെ അവസാനിപ്പിച്ചും നാലാംദിവസം പൂതനാമോക്ഷം കഴിഞ്ഞും നിർത്തണം. അഞ്ചാംദിവസം ഭഗവാന്റെ അഷ്ടമഹിഷ്യുദ്വാഹം കഴിഞ്ഞും ആറാംദിവസം ഏകാദശത്തിൽ ഭിക്ഷുസംവാദം കഴിഞ്ഞും നിർത്തണം. ഏഴാംദിവസം മദ്ധ്യാഹ്നത്തിനു മുമ്പ് അവസാനിക്കുകയുംവേണം. യജ്ഞമായതുകൊണ്ട് അവസാനിച്ചാൽ അവഭൃഥസ്നാനം ചെയ്യണം. അവഭൃഥസ്നാനം കഴിഞ്ഞു മടങ്ങിവന്നു കൃഷ്ണപൂജചെയ്തു വക്താവിനെയും മററുള്ളവരേയും ദക്ഷിണകൊണ്ട് സമർപ്പണം ചെയ്തവസാനിപ്പിക്കണം. വേറൊരുമതം-

**മനുകർദമസംവാദപര്യന്തം പ്രഥമേ/ഹനി**

**ഭരതാഖ്യാനപര്യന്തം ദ്വിതീയേ/ഹനി വാചയേത്**

**തൃതീയേദിവസേ കുര്യാത് സപ്തമസ്കന്ധപൂരണം**
**കൃഷ്ണാവിർഭാവപര്യന്തം ചതുർത്ഥേദിവസേ വദേത്**
**രുക്മിണ്യുദ്വാഹപര്യന്തം പഞ്ചമേ/ഹനി ശസ്യതേ**
**ശ്രീഹംസാഖ്യാനപര്യന്തം ഷഷ്ഠേ/ഹനി വദേത്സുധീഃ**
**സപ്തമേ തു ദിനേ കുര്യാത് പൂർത്തിം ഭാഗവതസ്യവൈ**
**ഏവം നിർവിഘ്നതാ സിദ്ധിർവിപര്യയ ഇതോ/ന്യഥാ.**

എത്രതന്നെ പാപിയായ ഒരാൾക്കും ശ്രദ്ധാഭക്തി വിശ്വാസങ്ങളോടെയുള്ള ഭാഗവതശ്രവണം പാപനാശത്തിന് ഹേതുവായി ഭവിക്കും. ശ്രദ്ധാഭക്തി വിശ്വാസങ്ങൾ വേണ്ടവണ്ണം ദൃഢമായിട്ടില്ലാത്തവർ പ്രസ്തുതശ്രവണം കൂടെക്കൂടെ ആവർത്തിച്ചാൽ അവയെല്ലാം താനെ ദൃഢമായിക്കൊള്ളും. സദ്വാസനകൾകൊണ്ട് അന്തഃകരണം സമ്പുഷ്ടമാകും. സത്സംഗത്തിന് ഇടവരും. മഹത് സംഗമംകൊണ്ട് അയാളറിയാതെ തന്നെ സൽക്കർമ്മങ്ങൾ ചെയ്യാനിടവരും. സൽക്കർമ്മങ്ങളെക്കൊണ്ട് ദുരിതംനശിക്കും. പാപംനശിക്കും. ദുരിതം നശിക്കുമ്പോഴാണ് ഒരാളുടെ രാഗവികാരാദികളും അവയ്ക്കാസ്പദമായ വിക്ഷേപങ്ങളും അകന്ന് ചിത്തം ശുദ്ധമായിത്തീരുന്നത്. ചിത്തശുദ്ധിയുണ്ടാകുമ്പോൾ ഭഗവന്മഹിമയെ കുറേശ്ശെയായി അറിയാൻ തുടങ്ങും. അറിയുമ്പോൾ സ്വാഭാവികമായിത്തന്നെ ഭഗവാനിൽ പ്രേമം അങ്കുരിക്കുകയും വളരുകയും ചെയ്യും. ഭഗവൽ പ്രേമം വളർന്നുവളർന്ന് ജന്മസാഫല്യത്തിൽ എത്താനും ഇടവരും.

## ഭാഗവതോല്പത്തി

ബ്രഹ്മദേവൻെറ തിരുമുഖോൽഗളിതമായ വേദങ്ങൾ അത്യന്തഗഹനങ്ങളും മന്ദബുദ്ധികൾക്ക് പ്രായേണ ദുർജ്ഞേയങ്ങളുമായിരുന്നതിനാൽ ശ്രീവേദവ്യാസ മഹർഷി അവയെ ഒന്നു സംസ്കരിച്ചു നാലാക്കി വേർതിരിച്ചെഴുതി. അതിനാൽ അദ്ദേഹം വേദവ്യാസൻ എന്ന പേരിലറിയപ്പെടുന്നു. പ്രസ്തുത വേദങ്ങൾതന്നെ പല കാലദേശങ്ങളിൽവച്ച് പല ഋഷികളിൽക്കൂടെ ഉപനിഷത്തുക്കളായി രൂപംകൊണ്ടു. അവയും പോരാതെവരുമെന്ന് ദീർഘദർശനംചെയ്ത വ്യാസമഹർഷി വേദാന്തസൂത്രമെന്ന തത്ത്വനിർണ്ണയശാസ്ത്രംകൊണ്ട് ഉപനിഷത്

മന്ത്രങ്ങൾക്ക് അർത്ഥസിദ്ധാന്തം ചെയ്തു. അതുകൊണ്ടും തൃപ്തനാകാതെ വേദോപനിഷത്തുക്കളുടെ പരമതാൽ പര്യങ്ങൾ ഉൾക്കൊള്ളുന്നതും ചമൽക്കാരരസികങ്ങളായ കഥാഘടനയോടുകൂടിയതുമായ പുരാണങ്ങളും അദ്ദേഹം രചിച്ചു. അങ്ങനെ പതിനേഴു പുരാണങ്ങൾ എഴുതി. ഇത്രയൊക്കെ ചെയ്തിട്ടും ഋഷി കൃതാർത്ഥനായില്ല. മന്ദബുദ്ധികളും നിർഭാഗ്യവാന്മാരുമായ കലികാലമനുഷ്യർക്ക് യാദൃശ്ചികമായി അന്തഃശുദ്ധി വന്ന് ഭക്തി ജ്ഞാനവൈരാഗ്യങ്ങളുണ്ടായി കൈവല്യാധികാരികളായിത്തീരാൻ പററുന്ന ഏതെങ്കിലും ഒന്നുവേണമെന്നിങ്ങനെ പിന്നേയും ശ്രീ വ്യാസമഹർഷി ചിന്താവിഷ്ടനായിരിക്കുമ്പോൾ ശ്രീ നാരദമഹർഷി എഴുന്നള്ളുകയും വ്യാസഭഗവാൻ അദ്ദേഹത്തെ യഥോചിതം പൂജിച്ച് ഉപവിഷ്ടനാക്കി, തൻെറ തൽക്കാലാനുഭവത്തിലുള്ള അസ്വാസ്ഥ്യം അറിയിക്കുകയും അതിന്നു നിവൃത്തിമാർഗ്ഗം ആരായുകയും ചെയ്തു.

പണ്ട് ശ്രീനാരായണൻെറ നാഭികമലത്തിൽ നിന്നുണ്ടായ ബ്രഹ്മദേവൻ താനാരാണെന്നും. എവിടെനിന്നു വന്നുവെന്നും, എന്തിനുവേണ്ടി ഉണ്ടായിയെന്നും അറിയാതെ ചിരകാലം വലഞ്ഞ് അവസാനം 'തപ' 'തപ' എന്ന അശരീരിവാക്കു കേട്ടതിൻെറ ഫലമായി മനോബുദ്ധീന്ദ്രിയങ്ങളെ അടക്കി ഗാഢസമാധിയിൽ വളരെക്കാലം ഇരുന്നതിനാൽ ഭഗവൽ സാക്ഷാൽക്കാരത്തിനർഹനായി. കർമ്മകലുഷമായ സംസാരത്തിൽ കർമ്മംകൊണ്ടധഃപതിക്കാതിരിക്കാത്ത ജ്ഞാനം. തന്നനുഗ്രഹിക്കണമെന്നപേക്ഷിച്ച ബ്രഹ്മദേവന്നു ഭഗവാൻ നാലുശ്ലോകരൂപേണ സത്യമായ ജ്ഞാനം ഉപദേശിച്ചു അതിനെ ഭാഗവതമെന്നു പറഞ്ഞുവരുന്നു. പ്രസ്തുത ഭാഗവതത്തെ ഒരവസരത്തിൽ ബ്രഹ്മദേവൻ ശ്രീനാരദമഹർഷിക്കുപദേശിച്ചിട്ടുണ്ടായിരുന്നു. അതിനെ നാരദമഹർഷി ശ്രീവ്യാസമഹർഷിക്കുപദേശിച്ച് ആ നാലു ശ്ലോകങ്ങളെ വിസ്തരിച്ചുപന്യസിക്കാൻ പറഞ്ഞു മടങ്ങിപ്പോയി. അനന്തരം വ്യാസമഹർഷി ഭഗവാന്റെ നാനാവതാരങ്ങളേയും അവതാരലീലകളേയും സമാധിയിൽ ദർശിച്ചു. അതുപ്രകാരം ഭാഗവത തത്ത്വങ്ങളെ വർണ്ണിക്കാൻ തുടങ്ങി. അങ്ങനെ

ഭാഗവതമെന്ന പതിനെട്ടാമത്തെ പുരാണം എഴുതപ്പെട്ട പ്പോഴാണ് ശ്രീവ്യാസമഹർഷി ചരിതാർത്ഥനും സംതൃപ്തനു മായത്.

## പുരാണങ്ങളെന്നാൽ എന്ത്? എന്തിന്?

വേദോപനിഷത്തുക്കളുടെ പരമതാല്പര്യങ്ങളെ ചമൽക്കാരരസികങ്ങളായ കഥാഘടനയോടുകൂടി പ്രതി പാദിക്കപ്പെട്ടതും ശ്രീ വേദവ്യാസമഹർഷിയാൽ രചിക്ക പ്പെട്ടതുമായ കൃതികളാണ് പുരാണങ്ങൾ. പുരാണങ്ങൾ ആകെ പതിനെട്ടാണ്. അവ ബ്രാഹ്മം, പാത്മം, വൈ ഷ്ണവം, ശൈവം ലൈംഗം, ഗാരുഡം, നാരദം, ആഗ്നേയം, സ്ക്കാന്ദം, ഭവിഷ്യം, ബ്രഹ്മവൈവർത്തം, മാർക്കണ്ഡേയം, വാമനം, വരാഹം, മാത്സ്യം, കൌർമ്മം, ബ്രഹ്മാണ്ഡം, ഭാഗവതം എന്നിവയാകുന്നു. ആദ്യം പറഞ്ഞ പതിനേഴു പുരാണങ്ങളിലുംകൂടി ആകെ മൂന്നുലക്ഷത്തിഎൺപ ത്തിരണ്ടായിരം ശ്ലോകങ്ങളുണ്ട്. ഭാഗവതത്തിൽ പതിനെ ണ്ണായിരം ശ്ലോകങ്ങൾ അല്ലെങ്കിൽ ഗ്രന്ഥങ്ങൾ ഉണ്ട്. മുപ്പത്തിരണ്ടക്ഷരങ്ങൾക്ക് ഗ്രന്ഥമെന്നൊരു സംജ്ഞ യുണ്ട്.

പുരാണങ്ങളും ഇതിഹാസങ്ങളും വേദാർത്ഥവ്യാ ഖ്യാനങ്ങളാണ്. അന്തഃശുദ്ധി കുറഞ്ഞ മന്ദാധികാരികൾ ഗ്രഹിക്കാൻ വേണ്ടിയാണ് വേദാർത്ഥങ്ങളെ കഥകളാക്കി ചിത്രീകരിച്ചിരിക്കുന്നത്. മന്ദാധികാരിയായിരിക്കും കാല ത്തോളം കഥകളെയൊക്കെ സത്യമായി വിശ്വസിക്കും. അങ്ങനെ വിശ്വസിക്കുകയുംവേണം. അതുകൊണ്ട് ഈശ്വരനിൽ ഭക്തിയും ഭയവും വിശ്വാസവുമുണ്ടാവും. ഭക്തിവിശ്വാസങ്ങൾ ദൃഢപ്പെട്ട് സൽക്കർമ്മങ്ങൾ വർ ദ്ധിക്കുകയും ദുഷ്ക്കർമ്മങ്ങൾ ചുരുങ്ങുകയും ചെയ്യു മ്പോൾ അന്തഃകരണശുദ്ധിയും തീവ്രാധികാരവുമൊക്കെ യുണ്ടാവും. അപ്പോൾ കഥകളുടെ കഥാഗോളത്തെ തള്ളി കാര്യമായ വേദാർത്ഥങ്ങളെ ഗ്രഹിക്കാൻ സാധിക്കും. ഇതാണ് പുരാണേതിഹാസങ്ങളിൽ വൈദീകതത്വങ്ങളെ കഥാഘടനയിൽകൂടി ചിത്രീകരിക്കാൻ കാരണം. ഓരോ കഥകളെയും അതിനെ പിടിച്ചുനിർത്തുന്ന കാലദേശങ്ങ

ളെയും പാത്രങ്ങളേയും തള്ളിക്കളഞ്ഞ് അതിലൊതുങ്ങി നിൽക്കുന്ന ആദ്ധ്യാത്മികധർമ്മങ്ങളെ അറിഞ്ഞ്, അവ തന്നിലേക്കുപകർത്താനുള്ളതാണെന്നു ബോധിച്ച് അങ്ങനെ ചെയ്യലാണ് പുരാണപാരായണങ്ങൾകൊണ്ടും കഥാശ്രവണങ്ങൾകൊണ്ടും സാധിക്കേണ്ടത്. വേദമന്ത്രങ്ങളുടേയും ഉപനിഷത്തത്വങ്ങളുടേയും വിസ്തൃത വ്യഖ്യാനങ്ങളാണ് പുരാണങ്ങളെന്ന് എത്രയോ പ്രാവശ്യം പറഞ്ഞിട്ടുണ്ട്. കൂടാതെ പുരാണകഥകളെ എങ്ങനെയാണ് താത്ത്വികമായി ഗ്രഹിക്കേണ്ടതെന്ന സമ്പ്രദായവും ചില കഥകളെക്കൊണ്ട് വ്യക്തമാക്കിയിട്ടുണ്ട് ഉദാഹരണത്തിന് ഭാഗവതത്തിലെതന്നെ പുരഞ്ജനോപാഖ്യാനം നോക്കുക. കേവലം ഒരു രാജാവിൻെറ കഥ പറഞ്ഞ് പറഞ്ഞതിനെ ജീവന്റെ സംസാരഗതിയെയാണ് പറഞ്ഞതെന്ന് വ്യാഖ്യാനിച്ചു തരുകയും ചെയ്തിരിക്കുന്നു. പുരാണങ്ങളിലെ ഓരോ കഥയും ഈ സമ്പ്രദായത്തിലാണ് ഗ്രഹിക്കേണ്ടത്. ചരിത്രകഥകളോ നോവലുകളോ വായിക്കുന്ന രീതിയിൽ വായിച്ച് അർത്ഥം ഗ്രഹിച്ചാൽ പോരാ. പ്രഹ്ലാദോപാഖ്യാനമാകുന്ന കഥയുടെ അവസാനത്തിൽ പറയുന്നു-ഇവിടെ കഥയാണ് പറഞ്ഞതെങ്കിലും അദ്ധ്യാത്മതത്ത്വം മുഴുവൻ ഉപന്യസിക്കപ്പെട്ടു എന്ന്. അതിൻെറ അർത്ഥം ആ ഇതിഹാസത്തിൽനിന്ന് കഥയെയല്ല, അദ്ധ്യാത്മതത്ത്വത്തെയാണ് ഗ്രഹിക്കേണ്ടതെന്നാണല്ലോ. ഇങ്ങനെ പുരാണേതിഹാസകഥകളൊക്കെ അദ്ധ്യാത്മതത്ത്വ പ്രകാശങ്ങളാണെന്നു ബോധിക്കാൻ കഴിയും.

ഒരു പുരാണത്തിൻെറ പത്തുഘടകങ്ങളിൽവച്ച് 'ആശ്രയ'മാണ് സർവോൽകൃഷ്ടം. അതു നിർഗുണബ്രഹ്മ പ്രതിപാദനമാണ്. ആയതിനാൽ, സത്യമായ ബ്രഹ്മജ്ഞാനമുണ്ടാക്കിത്തീർക്കുക എന്നതാണ് പുരാണത്തിൻെറ പരമലക്ഷ്യമെന്നു വ്യക്തം. ഭാഗവതത്തിൽക്കൂടെ ഒരാൾക്ക് കിട്ടുന്നത് സത്യമായ ബ്രഹ്മജ്ഞാനമാണ്. അതുകൊണ്ടു മാത്രമേ അജ്ഞാനജാതങ്ങളായ ബന്ധദുഃഖങ്ങളിൽ നിന്നു രക്ഷപ്പെടൂ. ഇതുതന്നെയാണ് വേദങ്ങളുടേയും ഉപനിഷത്തുക്കളുടേയും സിദ്ധാന്തവും. ഭാഗവതത്തിലേ പ്രമേയവും ഇതുതന്നെ.

# മാഹാത്മ്യശ്രവണം

ഭാഗവതശ്രവണത്തിനുമുമ്പ് ഭാഗവതമാഹാത്മ്യ ശ്രവണം ചെയ്യേണ്ടതാണ്. അതിനാൽ സപ്താഹയജ്ഞത്തിൻെറ ആരംഭദിവസത്തിനുമുമ്പ് ഭാഗവതമാഹാത്മ്യത്തെ ശ്രവിപ്പിക്കേണ്ടതാണ്. വസ്തുവിൽ ആദരവും ശ്രദ്ധയും വർദ്ധിക്കണമെങ്കിൽ മാഹാത്മ്യത്തെ ശ്രവിക്കുക തന്നെ വേണം. എത്രയോ ജന്മങ്ങളിലെ പുണ്യത്തിൻെറ ഫലമാണ് ഒരു ജന്മത്തിൽ ഒരാൾക്കു ഭാഗവതശ്രവണം സാധിക്കുന്നത്. ചിത്തത്തിൻെറ അശുദ്ധിയും ചഞ്ചലതയും അന്യകാര്യപ്രസക്തിയും വേണ്ടത്ര നീങ്ങാതെയാണ് ശ്രവണം ചെയ്യുന്നതെങ്കിൽ ആ ശ്രവണം ഉദ്ദിഷ്ടഫലത്തെച്ചെയ്യുന്ന കാര്യം സംശയമാണ്. അതിനാൽ ശ്രോതാക്കളിൽ ചിത്തശുദ്ധിയും ഏകാഗ്രതയും വളർത്തുകതന്നെ വേണം, വേണ്ടപോലെ ചെയ്യപ്പെടുന്ന മാഹാത്മ്യശ്രവണം ചിത്തത്തെ പവിത്രവും ഏകാഗ്രവുമാക്കിത്തീർക്കുകയും അന്യകാര്യ പ്രസക്തികളെ അകററുകയും ചെയ്യും. അതിനാൽ യജ്ഞാരംഭത്തിനു തലേദിവസം എല്ലാ ശ്രോതാക്കളും ശ്രദ്ധയോടുകൂടി ഭാഗവതമാഹാത്മ്യത്തെ ശ്രവിക്കേണ്ടതാണ്. ഭഗവത്പ്രസാദം കൊണ്ടു സാധിക്കാത്തതായിട്ടൊന്നുംതന്നെയില്ല. ഭാഗവതം ഭഗവത്സ്വരൂപമാണ്. അതിനാൽ ഭാഗവതശ്രവണത്തിൻെറ പരമഫലം കൈവല്യാനുഭൂതിയാണെങ്കിലും സർവ്വാഭീഷ്ടങ്ങളും നിറവേററുമെന്നും കരുതണം. ഇഹപരലോകങ്ങളിലെ ഏതെല്ലാം അനുഭവങ്ങളിൽ ഒരു ജീവന് ആഗ്രഹമുണ്ടാവുന്നുവോ, അവയെല്ലാം ശ്രദ്ധാപൂർവ്വമായ ഭാഗവതശ്രവണംകൊണ്ടു സാധിക്കാവുന്നതാണ്. എന്നാൽ അതിരററ വിശ്വാസവും ഭക്തിയുമാണ് അങ്ങനെയുള്ള സർവ്വാഭീഷ്ടങ്ങളെയും സാധിപ്പിക്കുന്നതെന്നു വിസ്മരിക്കരുത്. ഭാഗവതത്തെ സാക്ഷാൽ ശ്രീകൃഷ്ണസ്വരൂപമായും വക്താവിനെ ശുകബ്രഹ്മർഷിയായും ശ്രോതാക്കൾ കാണണം; ആ നിലയിൽത്തന്നെ ആദരിക്കുകയും വേണം. ഇങ്ങനെയുള്ള അനേകകാര്യങ്ങൾ മാഹാത്മ്യശ്രവണംകൊണ്ടറിയാൻ കഴിയും. അവയൊക്കെ ശ്രോതാക്കൾക്കു വളരെ പ്രയോജനപ്പെടുകയും ചെയ്യും.

ജീവിച്ചിരിക്കുന്നവർക്കുമാത്രമല്ല മരണാനന്തരം ഗതികിട്ടാതെ പാപശക്തിയാൽ പ്രേതമായി അലഞ്ഞുനടക്കുന്ന ജീവന്മാർക്കും ഭാഗവതശ്രവണം വളരെ പ്രയോജനപ്പെടും. അവരുടെ പാപം ക്ഷയിക്കുകയും അതുവഴിക്ക് ഊർദ്ധ്വഗതി കിട്ടുകയും പുനർജ്ജന്മത്തിനവസരം വന്നു ചേരുകയും ചെയ്യും. ആ സംഗതി ഉദാഹരണ സഹിതം മാഹാത്മ്യത്തിൽ വെളിപ്പെടുത്തീട്ടുണ്ട്. കൂടാതെ ജീവിച്ചിരിക്കുന്നവരുടേയും മരിച്ചവരുടേയും ഏതു തരം പാപങ്ങളും നശിച്ചു പരിശുദ്ധന്മാരായിത്തീരുമെന്നും വെളിപ്പെടുത്തിയിരിക്കുന്നു. പിതൃക്കൾക്കു സദ്ഗതിയുണ്ടാവാനും ഭാഗവതശ്രവണം വളരെ പ്രയോജനമാണ്.

ഭാഗവതത്തിൻെറ വക്താവു പൊതുവേ എല്ലാ ശാസ്ത്രങ്ങളിലും സാമാന്യപരിജ്ഞാനവും അധ്യാത്മ ശാസ്ത്രത്തിൽ പ്രത്യേക പരിജ്ഞാനവുമുള്ള ആളായിരിക്കണം. കൂടാതെ വൈഷ്ണവഭക്തിയും അതുവഴിക്കു തികഞ്ഞ അധ്യാത്മജീവിതവുമുള്ള ആൾകൂടിയായിരിക്കേണ്ടതാണ്. എങ്കിൽ മാത്രമേ ഭാഗവതഗ്രന്ഥത്തിൽ പല കഥകളാലും ആവരണം ചെയ്യപ്പെട്ട അധ്യാത്മജ്ഞാനത്തെ വെളിവാക്കിത്തരാൻ കഴിയൂ. അതുപോലെ, തികഞ്ഞ ജിജ്ഞാസയും മുമുക്ഷുത്വവും ശ്രോതാവിനുമുണ്ടാവണം. രണ്ടുപേരും ഒരുപോലെ സദാചാരനിരതരായിരിക്കുകയുംവേണം. വൈരാഗ്യവും നിസ്സംഗത്വവും സാമാന്യമായെങ്കിലും രണ്ടുപേർക്കും ഉണ്ടായിരിക്കേണ്ടതുമാണ്. ഇങ്ങനെ അനേകകാര്യങ്ങൾ മാഹാത്മ്യശ്രവണംകൊണ്ട് അറിയാനിടവരും. അതിനാൽ സപ്താഹയജ്ഞാരംഭത്തിനുമുമ്പ് ഭാഗവതമാഹാത്മ്യത്തെ അവശ്യം ശ്രവിക്കുകയും ശ്രവിപ്പിക്കുകയും വേണ്ടതാണ്.

## ഭാഗവതസാരം പ്രഥമസ്കന്ധം

പന്ത്രണ്ടു സ്കന്ധങ്ങളും പന്ത്രണ്ടിലുംകൂടി മുന്നൂററിമുപ്പത്തഞ്ചധ്യായങ്ങളും ഒട്ടാകെ പതിനെണ്ണായിരം ശ്ലോകങ്ങളുമടങ്ങിയതാണ് ഭാഗവതപുരാണം. അതിലെ പ്രഥമസ്കന്ധത്തിൽ പത്തൊമ്പതദ്ധ്യായങ്ങളാണുള്ളത്, സൂതൻ ശൗകനു പറഞ്ഞുകൊടുക്കുന്ന രീതി

യിലാണ് പ്രതിപാദനം. ഒന്നാമധ്യായത്തിലെ പ്രഥമ ശ്ലോകം കൊണ്ടുതന്നെ വസ്തുനിർണ്ണയം ചെയ്തുകഴിഞ്ഞിട്ടുണ്ട്. ദൃഷ്ടമായ ഈ പ്രപഞ്ചത്തിലെ എല്ലാവസ്തുക്കളും പ്രപഞ്ചം ഒട്ടാകെത്തന്നെയും വന്നുംപോയുമിരിക്കുന്നവയാണ്; പല പരിണാമങ്ങൾക്കു വിധേയമാണ്, അതിനാൽ അവയ്ക്കു സത്യമുണ്ടാവാൻവയ്യാ. സത്യത്വമില്ലെന്നതിനാൽത്തന്നെ ജഗത്തിലെ ഓരോപദാർത്ഥവും വസ്തുശൂന്യവും ഭാവമാത്രവുമാണ്. ഭാവപ്രതീതിമാത്രങ്ങളായ പദാർത്ഥങ്ങളിൽ വസ്തുബുദ്ധിയും സത്യബോധവുമാണ് ബന്ധഹേതു. ഈ ബന്ധമാണ് അനേകതരം കർമ്മ പരമ്പരകളെയും സുഖദുഃഖങ്ങളേയും ജനനമരണങ്ങളെയും സൃഷ്ടിക്കുന്നത്. അവയെല്ലാം സ്വപ്നദൃഷ്ടപദാർത്ഥങ്ങളെന്നപോലെ അസത്യങ്ങളാണെങ്കിലും വർത്തമാനകാലത്തു സത്യബുദ്ധിയോടുകൂടി അനുഭവിക്കപ്പെടുന്നു. അതാണ് ഓരോ ജീവൻെറയും സംസാരഗതി. അനാദികാലംമുതല്ക്കാരംഭിച്ചു വളർന്നു വികസിച്ചുകൊണ്ടിരിക്കുന്ന പ്രസ്തുത സംസാരഗതിയിൽ അവരവരുടെ കർമ്മപ്രവാഹത്തിലൂടെ ഒഴുകിക്കൊണ്ടിരിക്കുന്ന ഓരോജീവനും അതിൽനിന്നു രക്ഷപ്പെട്ടാൽക്കൊള്ളാമെന്നു മോഹമുണ്ട്. പക്ഷേ എന്തു ചെയ്താൽ രക്ഷപ്പെടാൻ കഴിയുമെന്നറിയാത്തതിനാൽ ആരും രക്ഷപ്പെടുന്നില്ല. അങ്ങനെയുള്ള ജീവന്മാരോടു 'സത്യം പരം ധീമഹി' താനടക്കമുള്ള ഈ പ്രപഞ്ചത്തിനു കാരണമായി മാററമില്ലാത്തതും മുറിവില്ലാത്തതുമായ സത്യചൈതന്യത്തെ ഉപാസിക്കൂ, എന്നുപദേശിച്ചുകൊണ്ടാണ് ഗ്രന്ഥമാരംഭിക്കുന്നത്. ആ പരമതത്ത്വത്തെയാണ് ഈ മഹാ ഗ്രന്ഥത്തിൽ പ്രകാശിപ്പിക്കുകയും ഉപദേശിക്കുകയും ചെയ്യുന്നതെന്നും അതിനാൽ ഇതിൻെറ ശ്രവണംകൊണ്ടുതന്നെ ഒരാൾക്കു അധ്യാത്മികാനുഭൂതിയുണ്ടായിത്തീരുമെന്നും പറഞ്ഞുകൊണ്ടുകൂടിയാണ് വിഷയ പ്രതിപാദനമാരംഭിക്കുന്നത്.

ശ്രീവ്യാസാചാര്യൻ എപ്പോൾ എന്തിനുവേണ്ടി ഭാഗവതമെഴുതി, ശ്രീശുകൻ എന്തിനാണതിനെ പഠിച്ചത്, പരീക്ഷിത്തു രാജാവ് എന്തിനാണ് രാജ്യത്തെ ഉപേക്ഷിച്ചു പ്രായോപവേശം ചെയ്തത് എന്ന മൂന്നു വിഷയത്തെയാണ് പ്രഥമസ്കന്ധത്തിൽ നിരൂപിക്കുന്നത്; അ

തോടൊപ്പം വക്താവിൻെറയും ശ്രോതാവിന്റെയും ലക്ഷണത്തെ പ്രകാശിപ്പിക്കുകയും ചെയ്യുന്നുണ്ട്. കലികാലത്തു ദുഃഖികളായി കഴിയുന്ന മനുഷ്യർക്കു ഭക്തിജ്ഞാനവൈരാഗ്യങ്ങളുണ്ടാവാനും അതുവഴിക്കു ജന്മസാഫല്യമാകുന്ന ഈശ്വരപ്രാപ്തി സാധിക്കാനുമാണ് വ്യാസാചാര്യൻ ഭാഗവതമെഴുതിയത്. ഈശ്വരമഹിമ എത്രകേട്ടാലും മതിവരാത്തവരാണ് ജ്ഞാനികൾ. അതുകൊണ്ടാണ് ശുകബ്രഹ്മർഷി ഭാഗവതം പഠിച്ചത്; ഏഴാം ദിവസം തക്ഷകൻെറ വിഷമേററ് മരിക്കാനിടയാവട്ടെ എന്ന ബ്രഹ്മശാപമേററതുകൊണ്ടാണ് പരീക്ഷിത്തു രാജാവു പ്രായോപവേശം ചെയ്യതെന്നുമാണ് സമർത്ഥനം. മരണദീക്ഷ വരിച്ചു ദർഭയിൽ ശയിക്കുന്ന പരീക്ഷിത്തിനെ കാണാൻ വന്ന തപസ്വികളോട് അദ്ദേഹം, ആസന്നമൃത്യുവായൊരാൾ മരണത്തെ ജയിക്കാനെന്താണ് ചെയ്യേണ്ടതെന്നു ചോദിച്ചു. രാജാവിന്റെ ചോദ്യത്തിനെന്താണ് മറുപടി പറയേണ്ടതെന്നു തപസ്വികളാലോചിക്കുമ്പോൾ ആ രംഗത്തിൽ ശുകബ്രഹ്മർഷി വന്നെത്തി. അവിടെയാണ് പ്രഥമസ്കന്ധമവസാനിക്കുന്നത്.

## ദ്വിതീയസ്കന്ധം

യോഗം, സാംഖ്യം എന്നീ രണ്ടു തത്ത്വശാസ്ത്രങ്ങളുടെ അനുഷ്ഠാനസമ്പ്രദായങ്ങളെയും അവയിലൂടെ മരണത്തെ ജയിക്കാമെന്ന സിദ്ധാന്തത്തെയും അവതരിപ്പിച്ചുകൊണ്ടാണ് ശ്രീശുകബ്രഹ്മർഷി രണ്ടാമത്തെ സ്കന്ധമാരംഭിക്കുന്നത്. യോഗംകൊണ്ടു ക്രമമുക്തിയെയും സാംഖ്യംകൊണ്ട് അല്ലെങ്കിൽ ജ്ഞാനംകൊണ്ടു സദ്യോമുക്തിയെയും പ്രാപിക്കാമെന്ന സിദ്ധാന്തത്തെ ഇവിടെ യുക്തിപൂർവ്വം സമർത്ഥിക്കുന്നുണ്ട്; ശ്രുതികളിലെ ഉപാസനാജ്ഞാനകാണ്ഡങ്ങളുടെ താത്പര്യം അതാണെന്നും സൂചിപ്പിക്കുന്നുണ്ട്. അവരണ്ടും നീക്കിക്കഴിഞ്ഞാൽ ശേഷിക്കുന്നതു കർമ്മമാണ്. കർമ്മം സ്വർഗ്ഗ-നരകഫലങ്ങളോടു കൂടിയാകയാൽ മരണത്തെ ജയിക്കാനല്ല, വർദ്ധിപ്പിക്കാനാണ്, കാരണമാവുന്നതെന്നും സമർത്ഥിക്കുന്നുണ്ട്. അനന്തരം ജഗത്തിൻെറ ഉത്പത്തിയാണ്

ദ്വിതീയസ്കന്ധത്തിലെ ചിന്താവിഷയം. വിവർത്തവാദമെന്ന പ്രക്രിയയിലൂടെ ബ്രഹ്മത്തിൽനിന്നന്യമായി ജഗത്തില്ലെന്ന സിദ്ധാന്തത്തിലാണ് ആ ചിന്ത എത്തിച്ചേരുന്നത്. മണ്ണിൽ നിന്നന്യമായി ഘടശരാവാദി പദാർത്ഥങ്ങളോ സ്വർണ്ണത്തിൽനിന്നന്യമായി കടകകുണ്ഡലാദ്യാഭരണങ്ങളോ ഇല്ലാത്തതുപോലെ ബ്രഹ്മത്തിൽനിന്നന്യമായി ജഗത്തെന്ന ഒരു വസ്തുവില്ലെന്നും അതിനാൽ ജഗത് സൃഷ്ടിയെക്കുറിച്ചോ ജഗത്കാരണത്തെക്കുറിച്ചോ ഉള്ള അന്വേഷണം അർത്ഥശൂന്യമാണെന്നും യുക്തിപൂർവ്വം സമർത്ഥിക്കുന്നുമുണ്ട്. എങ്കിലും മൃന്മാത്രമായ ഘടാദികൾക്കു കുംഭകാരനും മററും ദൃഷ്ട കാരണങ്ങളാകുന്നതുപോലെ, ബ്രഹ്മമാത്രമായ ജഗത്തിനും ഹിരണ്യഗർഭൻ, മായ, മഹത്തത്ത്വം, അഹംതത്ത്വം, ത്രിഗുണങ്ങൾ, ബ്രഹ്മാദിദേവന്മാർ തുടങ്ങി പലതും കാരണങ്ങളാണെന്നും പറയാം. ആ നിലയ്ക്കു ജഗത് പ്രകാശത്തിനു സാമാന്യമായൊരു ക്രമമുണ്ട്, ആ ക്രമത്തെ സൃഷ്ടിയെന്നും പറയാം. ഈ പദാർത്ഥങ്ങളെ ഉദ്ബോധിപ്പിക്കുന്നവയാണ് വിഷ്ണുഭഗവാൻെറ വിവിധങ്ങളായ അവതാരങ്ങളും അവതാര ലീലകളും. പറയപ്പെട്ട തത്ത്വസംഹിതകളെല്ലാം കൂടിച്ചേർന്നതാണ് ഭഗവന്മഹിമ, അതിനെത്തന്നെയാണ് ഭാഗവതമെന്നു പറയുന്നതും, എന്നൊക്കെയാണ് ദ്വിതീയസ്കന്ധത്തിലെ പ്രതിപാദനങ്ങൾ.

## തൃതീയസ്കന്ധം

പത്തധ്യായങ്ങൾ മാത്രമേ ദ്വിതീയസ്കന്ധത്തിലുള്ളുവെങ്കിലും മുപ്പത്തിമൂന്നധ്യായങ്ങളെക്കൊണ്ടലംകൃതമാണ് തൃതീയസ്കന്ധം. പ്രഥമസ്കന്ധത്തിൽ വക്താവിൻെറയും ശ്രോതാവിൻെറയും ലക്ഷണങ്ങളെ പ്രകാശിപ്പിച്ചതുപോലെ, ദ്വിതീയസ്കന്ധത്തിൽ ശ്രവണവിധിയെയും പ്രകാശിപ്പിച്ചിട്ടുണ്ട്. അപ്പോൾ തൃതീയസ്കന്ധം മുതല്ക്കാണ് ഭാഗവതാരംഭമെന്നു വരുന്നു. അങ്ങനെതന്നെയാണ് നിർദ്ദേശവും. സൃഷ്ടി, സംഹാരം, നിലനില്പ്, വളർച്ച, കർമ്മവാസനകൾ, മന്വന്തരം, വംശകഥനം, നിരോധം, മുക്തി, ആശ്രയം എന്നീ പത്തു വിഷയങ്ങളാണ് തൃതീയം മുതൽ ദ്വാദശം കൂടിയ പത്തുസ്ക

ന്ധങ്ങളിലെ പ്രതിപാദ്യവിഷയമെന്നുമാണ് നിർദ്ദേശം. സാംഖ്യസിദ്ധാന്തപ്രകാരമുള്ള ജഗത്സൃഷ്ടിയുടെ സ്വഭാവത്തെ ഭംഗിയായി ഉപന്യസിച്ചുകൊണ്ടാണ് തൃതീയസ്കന്ധമാരംഭിക്കുന്നത്. വരാഹാവതാരവും കപിലോപദേശവുമാണ് മുഖ്യമായ രണ്ടുപ്രമേയം. വരാഹാവതാരംകൊണ്ടു കർമ്മയോഗവും കപിലോപദേശത്തിലൂടെ ഭക്തി, സാംഖ്യം, യോഗം, കർമ്മവിപാകം അല്ലെങ്കിൽ ജീവൻെറ സംസാരഗതി എന്നീ തത്ത്വശാസ്ത്രങ്ങളും സാമാന്യം വിസ്തൃതമായ രീതിയിൽ അവതരിപ്പിക്കപ്പെടുന്നുമുണ്ട്. സ്വായംഭുവമനു, ശതരൂപാദേവി എന്നീ പുരുഷനേയും സ്ത്രീയെയും മനുഷ്യസമുദായത്തിൻെറ ആദിമവ്യക്തികളാക്കി അവതരിപ്പിക്കുകയും അനന്തരം അവരുടെ അഞ്ചു സന്താനങ്ങളിലൂടെയാണ് മനുഷ്യസമുദായം ഈകല്പത്തിൽ വളർച്ചയെ പ്രാപിച്ചതെന്നു സമർത്ഥിക്കുകയും ചെയ്തിട്ടുണ്ട്. വ്യക്തിയുടെ അപൂർണ്ണതാബോധമാണ് സൃഷ്ടിയുടെ രഹസ്യമെന്ന് അതിലൂടെ പ്രഖ്യാപിക്കുന്നുമുണ്ട്.

## ചതുർത്ഥസ്കന്ധം

മുപ്പത്തൊന്നധ്യായങ്ങളുള്ള ചതുർത്ഥസ്കന്ധത്തിൽ ദക്ഷചരിത്രം, ധ്രുവചരിത്രം, പൃഥുചരിത്രം, പുരഞ്ജനോപാഖ്യാനം എന്നിങ്ങനെ രസകരങ്ങളായ നാലു കഥയിലൂടെയാണ് തത്ത്വോദ്ബോധനം നടത്തുന്നത്. വേദശാസ്ത്രങ്ങളൊക്കെ പഠിച്ചാലും ഭക്തിജ്ഞാനങ്ങളില്ലെങ്കിൽ അയാൾ കേവലം പ്രാകൃതനാണെന്നും അങ്ങനെയുള്ളവർ കർമ്മഠന്മാരായിത്തീരലാണ് പതിവെന്നും ജഡങ്ങളായ കർമ്മങ്ങളിലുള്ള അത്യന്തവിശ്വാസത്തിൽ ഈശ്വരനെപ്പോലും വിസ്മരിക്കാറുണ്ടെന്നും കർമ്മങ്ങൾക്കും ഫലങ്ങൾക്കുമെന്നപോലെ ഈശ്വരനും ഭേദമുണ്ടെന്ന് അവർ തെററിദ്ധരിക്കുന്നുവെന്നു ദക്ഷൻെറ ചരിത്രത്തിലൂടെ ഭംഗിയായി ചിത്രീകരിച്ചിട്ടുണ്ട്. അങ്ങനെയുള്ളവരുടെ യജ്ഞാദികർമ്മങ്ങളേയും ഭംഗിയായവതരിപ്പിച്ചിട്ടുണ്ട്. വേദശാസ്ത്രങ്ങളെ പഠിച്ചാലും ഇല്ലെങ്കിലും ഭക്തിജ്ഞാനങ്ങളാണ് മനുഷ്യനെ ഉയർത്തുകയും നന്നാക്കുകയും ചെയ്യുന്നതെന്നാണ് അതിലൂടെ ഉപദേശി

ക്കുന്ന തത്ത്വസ്വരൂപം. വിദ്യാവിദ്യകളുടെയും വിവേകാവിവേകങ്ങളുടെയും സ്വഭാവത്തെയാണ് ധ്രുവചരിത്രത്തിലൂടെ അല്ലെങ്കിൽ ഉത്താനപാദചരിത്രത്തിലൂടെ പ്രകാശിപ്പിക്കുന്നത്. വിദ്യാവിവേകങ്ങളെക്കൊണ്ടു സമ്പന്നനായ ഒരാളെയാണ് പൃഥുചക്രവർത്തിയിലൂടെ അവതരിപ്പിച്ചിരിക്കുന്നത്. അങ്ങനെയുള്ള ഒരാളുടെ ജീവിതം തനിക്കും മററുള്ളവർക്കും എത്രമാത്രം പ്രയോജനപ്പെടുമെന്നും വ്യക്തമാക്കിയിട്ടുണ്ട്. അവിവേകംമാത്രം കൈമുതലായിട്ടുള്ളൊരാളുടെ ജീവിതവും എങ്ങനെയായിരിക്കുമെന്നറിയണമല്ലോ. അതാണ് അനന്തരം വേദിഷത്തെന്ന പ്രാചീനബർഹിസ്സിലൂടെ ഉപദേശിക്കുന്നത്. പ്രാചീനബർഹിസ്സിനെപ്പോലെ അന്ധതകൊണ്ടു സംസാരത്തിൻെറ അടിത്തട്ടിലെത്തിയ ഒരാൾക്കും സത്സംഗം കൊണ്ടുദ്ബുദ്ധനാവാമെന്നു പുരഞ്ജനോപാഖ്യാനം കൊണ്ടുവെളിവാക്കുന്നു. പ്രചേതോപാഖ്യാനത്തിലൂടെ വിസർഗ്ഗമെന്ന പുരാണലക്ഷണത്തേയും പ്രകാശിപ്പിച്ചുകൊണ്ടാണ് ചതുർത്ഥസ്കന്ധമവസാനിക്കുന്നത്. അജ്ഞാനഹേതുക്കളായ രാഗദ്വേഷങ്ങളാണ് നാശഹേതു എന്നും പരമപുരുഷാർത്ഥംകൊണ്ടേ രക്ഷയുള്ളുവെന്നും പ്രകാശിപ്പിച്ചിട്ടുണ്ട്.

## പഞ്ചമസ്കന്ധം

സ്വായംഭുവപുത്രനായ പ്രിയവ്രതൻെറ വംശപരമ്പരയിലൂടെയാണ് പഞ്ചമസ്കന്ധമാരംഭിക്കുന്നത്. ജഡഭരതനെന്നു പ്രസിദ്ധനായ മഹാത്മാവു രഹൂഗണനെന്ന രാജാവിനുപദേശിക്കുന്ന ആത്മതത്ത്വപ്രതിപാദനമാണ് ഈ സ്കന്ധത്തിലെ പ്രധാനോപദേശം. അനന്തരം ചതുർദ്ദശ ലോകങ്ങളടങ്ങിയ ബ്രഹ്മാണ്ഡത്തെയും ജ്യോതിശ്ചക്രത്തെയും ശൈശുമാരസ്വരൂപത്തെയും അവസാനമായി നരകങ്ങളേയും വിവരിച്ചുകൊണ്ട് ഇരുപത്താറദ്ധ്യായങ്ങളുള്ള സ്കന്ധമവസാനിക്കുകയാണ്. സംസാരത്തിൻെറ സ്ഥിതിയെന്ന തത്ത്വം അതിലൂടെ വ്യഞ്ജിപ്പിക്കപ്പെടുകയും ചെയ്തിരിക്കുന്നു.

## ഷഷ്ഠസ്കന്ധം

പത്തൊമ്പതധ്യായങ്ങൾമാത്രമുള്ള ഷഷ്ഠസ്കന്ധത്തിലെ മുഖ്യവിഷയങ്ങൾ വൃത്രാസുരവധവും പ്രചേതോപാഖ്യാനവുമാണ്. വിശ്വരൂപൻെറ സ്വഭാവത്തിലൂടെ ത്രിഗുണങ്ങളുടെ രൂപവിശേഷങ്ങളെയും ദേവന്മാരുടെ അനുഭവത്തിലൂടെ അഹങ്കാരം ആപത്കരമാണെന്നും തെളിയിക്കുന്നുണ്ട്. അതുപോലെ ഏതു വംശത്തിൽ ജനിച്ചാലും എങ്ങനെയൊക്കെ ജീവിച്ചാലും ഭക്തി ജ്ഞാനങ്ങൾ ഒരാളെ മഹാനാക്കുന്നുവെന്ന തത്ത്വത്തെ വൃത്രാസുരൻെറ ചരിത്രത്തിലൂടെയും വ്യക്തമാക്കുന്നുണ്ട്. ജ്ഞാനസമ്പാദനംമാത്രം പോരാ അജ്ഞാനത്തിൻെറ സമ്പൂർണ്ണനാശം തന്നെവേണം; എങ്കിലേ ഒരാൾ സുരക്ഷിതനായിത്തീരൂവെന്ന തത്ത്വത്തെ ചിത്രകേതുവിൻെറ അനുഭവത്തിലൂടെയും പ്രകാശിപ്പിക്കുന്നുണ്ട്. ദീതിയുടെ പുംസവനവ്രതവും മരുത്തുക്കളുടെ ഉത്പ്പത്തിയേയും വർണ്ണിച്ചുകൊണ്ടാണ് സ്കന്ധമവസാനിക്കുന്നത്. രാഗദ്വേഷങ്ങളും മദമത്സരങ്ങളും മററുമാകുന്ന നീചങ്ങളായ ചിത്തവൃത്തികളാണ് സംസാരത്തിൻെറ വളർച്ചയ്ക്കു ഹേതുവെന്നും ഭഗവാനെ ശരണം പ്രാപിക്കുന്നവർക്കേ അവിടുത്തെ അനുഗ്രഹം സിദ്ധിയ്ക്കും എന്നും ഇതിലെ കഥകൾ സൂചിപ്പിക്കുന്നുമുണ്ട്.

## സപ്തമസ്കന്ധം

കർമ്മവാസനകളുടെ പ്രാബല്യത്തെ വെളിപ്പെടുത്തലാണ് സപ്തമസ്കന്ധത്തിലെ തത്ത്വോദ്ബോധനം. പ്രഹ്ലാദോപാഖ്യാനത്തിലൂടെയാണതു സാധിക്കുന്നതും. വൈകുണ്ഠലോകത്തോളം ഉയർന്നവരായിരുന്നു ജയനും വിജയനുമെന്ന രണ്ടുപേർ. അവർക്കാണ് അസുരയോനിയിൽ പതിച്ചു ഹിരണ്യാക്ഷനും ഹിരണ്യകശിപുവുമായി ജനിക്കേണ്ടിവന്നത്. വൈകുണ്ഠലോകത്തുവച്ചു യാദൃച്ഛികമായുണ്ടായ ഒരു 'വാസന'യായിരുന്നു അതിന്നു കാരണം. ആ വാസനയെ അനുഭവിച്ചുതീർക്കാൻ അതുപോലെ പിന്നെയും രണ്ടു ജന്മങ്ങൾകൂടി അവർക്കു ജനിച്ചു മരിക്കേണ്ടിയുംവന്നു. ആ സ്ഥിതിക്കു നിമിഷ

ന്തോറും അനേകവാസനകളെ വളർത്തുന്നവരുടെ സ്ഥിതിയെന്തായിരിക്കുമെന്നു സൂചിപ്പിച്ചുകൊണ്ടാണ് കർമ്മവാസനകളുടെ പ്രാബല്യത്തെ കാണിക്കുന്നത്, ഹിരണ്യകശിപുവിന്ന് അഞ്ചുമക്കൾ ഉണ്ടായിരുന്നതിൽ പ്രഹ്ലാദനെന്ന ഒരു പുത്രൻ മാത്രമാണ് അസുരസംസ്കാരത്തിൽനിന്നു മുക്തനും ഭക്തനുമായിത്തീർന്നത്. അതിൻെറ ഫലമായി ആ വംശംതന്നെ വളരെക്കാലത്തേക്കു പാവനമായിത്തീരുകയും വംശസ്ഥരെല്ലാവരും ഊർദ്ധ്വഗതിയെ പ്രാപിക്കുകയും ചെയ്തു. അതിനാൽ വംശത്തിലോ കുടുംബത്തിലോ ചിലരെങ്കിലും നന്നായാൽത്തന്നെ മററുള്ളവർക്കും ഗതികിട്ടുമെന്നു കാണിക്കുന്നു. കൂടാതെ, ഭഗവദ്ഭക്തിയുടെ നിഗൂഢങ്ങളായ മർമ്മങ്ങളിൽ പലതും തുറന്നുകാണിക്കുന്നുമുണ്ട് സപ്തമസ്കന്ധത്തിൽ. അവസാനം വർണ്ണാശ്രമധർമ്മങ്ങളെ ഉപദേശിച്ചുകൊണ്ടാണ് പതിനഞ്ചധ്യായങ്ങളുള്ള സപ്തമസ്കന്ധമവസാനിക്കുന്നത്.

## അഷ്ടമസ്കന്ധം

മന്വന്തരകഥനമാണ് അഷ്ടമസ്കന്ധത്തിലെ പ്രതിപാദ്യവിഷയം. കാലത്തിൻെറ അധിദേവതമാർ അല്ലെങ്കിൽ ഭരണാധികാരികളാണ് മനുക്കളെന്നാണ് സിദ്ധാന്തം. ഒരു മനുവിൻെറ ഭരണകാലം എഴുപത്തൊന്നു ചതുർയുഗങ്ങളാണ്. അങ്ങനെ പതിന്നാലു മനുക്കളുടെ ഭരണകാലമാണ് ഒരുകല്പം. വർത്തമാനകല്പത്തിലെ പതിന്നാലു മനുക്കളുടേയും ചരിത്രത്തിൻെറ സാമാന്യരൂപം ഇരുപത്തിനാലധ്യായങ്ങളുള്ള അഷ്ടമസ്കന്ധത്തിൽ പറയപ്പെടുന്നുമുണ്ട്. കൂട്ടത്തിൽ ചില മനുക്കളുടെ കാലത്തു നടന്ന കാര്യങ്ങളെന്നനിലയിൽ തത്ത്വോദ്ബോധനങ്ങളും നടത്തുന്നുണ്ട്. നാലാമത്തെ മനുവിൻെറ ഭരണകാലത്ത് നടന്ന 'ഗജേന്ദ്രമോക്ഷം' ആറാമത്തെ മന്വന്തരത്തിൽ നടന്ന 'പാലാഴിമഥനം' ഏഴാമത്തെ മനുവിൻെറ കാലമായ ഈ വർത്തമാനമന്വന്തരത്തിൽ നടന്ന വാമനാവതാരം അല്ലെങ്കിൽ മഹാബലിചരിത്രം, അവസാനമായി മത്സ്യാവതാരം എന്നിവയാണ് അഷ്ടമസ്കന്ധത്തിൽ കീർത്തിക്കപ്പെട്ടതായ കഥകൾ. ഇവയെല്ലാംതന്നെ

തത്ത്വോദ്ബോധകങ്ങളാണുതാനും. ജീവൻെറ സംസാര ഗതിയെയും അതിൽനിന്നു രക്ഷപ്പെടാനുള്ള മാർഗ്ഗത്തെ യുമാണ് ഒന്നാമത്തെ കഥയായ ഗജേന്ദ്രമോക്ഷം കൊണ്ടുദ്ബോധിപ്പിക്കുന്നത്. ഈശ്വരാനുഗ്രഹത്തിലൂടെ ജ്ഞാനസമ്പാദനം ചെയ്യലാണ് രക്ഷപ്പെടാനുള്ള മാർഗ്ഗ മെന്നാണ് സമർത്ഥനം. അതെങ്ങനെ സാധിക്കാമെന്നാണ് രണ്ടാമത്തെ കഥയായ പാലാഴിമഥനംകൊണ്ടു ബോധി പ്പിക്കുന്നത്. അറിഞ്ഞാലും, സംസാരവാസനാമയമായ മനസ്സിനെ ജയിക്കാനോ ശരിക്ക് ആചരിക്കാനോ അനു ഭവത്തെ പ്രാപിക്കാനോ കഴിയില്ല. അതിനാൽ മനസ്സിനെ അവശ്യം ജയിക്കുകതന്നെ വേണം. അതിനെന്തു മാർഗ്ഗം? എന്നാണെങ്കിൽ ആ മാർഗ്ഗത്തെ മഹാബലിചരിത്രത്തിലൂ ടെയും വ്യക്തമാക്കുന്നു. അവസാനമായി ഭഗവത്പ്രസാദം കൊണ്ട് അസാധ്യമായ കാര്യംകൂടി സാധിക്കുമെന്നു മത്സ്യാവതാരചരിത്രംകൊണ്ടു വ്യക്തമാക്കിയാണ് അഷ്ടമ സ്കന്ധം അവസാനിക്കുന്നത്. പതിനാലു മന്വന്തരങ്ങ ളുള്ള കല്പത്തിലെ ഏഴാമത്തെ മന്വന്തരത്തിലെ ഇരുപ ത്തെട്ടാമത്തെ ചതുർയുഗത്തിലെ കലിയുഗത്തിലാണ് നാമിപ്പോൾ ജീവിക്കുന്നതെന്നാണ് ഭാഗവത സിദ്ധാന്തം. അതിനാൽ ഏഴുമനുക്കളെ മേലിൽ വരാൻ പോകുന്ന വരായിട്ടാണ് കീർത്തിച്ചിരിക്കുന്നതും.

## നവമസ്കന്ധം

നവമസ്കന്ധത്തിലും ഇരുപത്തിനാലധ്യായങ്ങളാ ണുള്ളത്. വംശചരിത്രങ്ങളെ പറയലാണ് പ്രതിപാദ്യ വിഷയം. ക്ഷത്രിയവംശങ്ങളുടെ ചരിത്രങ്ങളാണ് പറയു ന്നത്. സൂര്യവംശത്തെയും അതിൻെറ ഉപവംശമായ നിമി വംശത്തെയുമാണ് ആദ്യത്തിൽ കീർത്തിക്കുന്നത്. പിന്നീടു ചന്ദ്രവംശത്തെയും അതിൻെറ ഉപവംശമായ യദുവംശത്തെയും കീർത്തിച്ചുകൊണ്ടു സ്കന്ധം അവ സാനിക്കുകയാണ്. പല രാജാക്കന്മാരുടെയും വിഭിന്ന ങ്ങളായ അനുഭവങ്ങളുടെ വർണ്ണനത്തിലൂടെ മിതമായ തോതിൽ ചില തത്ത്വോദ്ബോധനങ്ങളും സാധിക്കു ന്നുണ്ട്.

# ദശമസ്കന്ധം

തൊണ്ണൂറധ്യായങ്ങളെക്കൊണ്ടു വളരെ വിസ്തൃതമായ ഒരു ഖണ്ഡമാണ് ദശമസ്കന്ധമെന്നതിനാൽ സൗകര്യത്തിനുവേണ്ടി അതിനെ പൂർവ്വാർദ്ധമെന്നും ഉത്തരാർദ്ധമെന്നും രണ്ടായി വേർതിരിച്ചിരിക്കുന്നു. പൂർവ്വാർദ്ധത്തിൽ നാല്പത്തൊമ്പതും ഉത്തരാർദ്ധത്തിൽ നാല്പത്തൊന്നും അധ്യായങ്ങളാണുള്ളത്. ശ്രീകൃഷ്ണഭഗവാൻെറ അവതാരം മുതൽ സ്വർഗ്ഗാരോഹണത്തിനുള്ള പുറപ്പാടുവരെയുള്ള കഥകളാണ് ഇതിലെ പ്രതിപാദനം. മധുരമധുരങ്ങളായ ബാലലീലകളാണ് പൂർവ്വാർദ്ധത്തിലെ വർണ്ണനകളെങ്കിൽ പ്രൗഢദശയിലെ ലീലകളാണ് ഉത്തരാർദ്ധത്തിലെ വർണ്ണനകൾ. രണ്ടും ഒരുപോലെ ദിവ്യങ്ങളും ആകർഷകങ്ങളും പാപഹരങ്ങളുമാണ്, അതേസമയത്ത് അവയെല്ലാം തത്ത്വാർത്ഥബോധകങ്ങൾ കൂടിയുമാണുതാനും. ഓരോ ലീലാവർണ്ണനവും പ്രത്യേകം പഠിച്ചു വിചാരംചെയ്ത് ഉപാസിക്കത്തക്കതാണ്. ശ്രവണത്തിനു തന്നെ പാപഹരത്വമുണ്ടെങ്കിൽ ഉപാസനംകൊണ്ടു ജന്മസാഫല്യംപോലും വന്നുചേരുമെന്നു പറയേണ്ടതില്ലല്ലോ. അങ്ങനെയൊക്കെയാണെങ്കിലും 'നിരോധ'മാണ് ദശമസ്കന്ധത്തിലെ താത്ത്വികപ്രതിപാദ്യമെന്ന് ആദ്യമേ പറഞ്ഞിട്ടുണ്ടല്ലോ. നിരോധമെന്നാൽ ജീവന് ഈശ്വരനെക്കാണാനുള്ള തടസ്സമെന്നർത്ഥം. അത് എന്താണെന്നും അതിനെത്ര ഘടകങ്ങളുണ്ടെന്നും അവയെ എങ്ങനെ അകററാൻ കഴിയുമെന്നുമാണ് ദശമസ്കന്ധത്തിലെ താത്ത്വികപ്രതിപാദനം. അഹങ്കാരമാണ് ജീവന് ഈശ്വരനെ ദർശിക്കുന്നതിനുള്ള മുഖ്യമായ പ്രതിബന്ധമെന്നാണ് സമർത്ഥനം. പ്രസ്തുതാഹങ്കാരത്തിനു രജോഗുണം, ശരീരാഭിമാനം, അർത്ഥദാരപുത്രേഷണങ്ങൾ എന്നിങ്ങനെ മുഖ്യമായി മൂന്നുഘടകങ്ങളുണ്ട്; ഓരോ ഘടകത്തിൽനിന്നും അനേകം വൃത്തികളും വ്യവഹാരങ്ങളും വികസിക്കുന്നുമുണ്ട്; അവയെല്ലാം അടങ്ങേണ്ടവയായിട്ടാണിരിക്കുന്നത്. പ്രസ്തുത മൂന്നുഘടകങ്ങളെയാണ് ക്രമേണ കംസൻ, ജരാസന്ധൻ, ശിശുപാലൻ എന്നിങ്ങനെ മൂന്നു കഥാപാത്രങ്ങളായവതരിപ്പിച്ചിരി

ക്കുന്നത്. അവരിൽ ഓരോരുത്തരോടും ബന്ധപ്പെട്ടവയാണ് ദശമസ്കന്ധത്തിലെ കഥകൾ മിക്കവാറും. ഇങ്ങനെ തടസ്സത്തെ പ്രകാശിപ്പിച്ചശേഷം അതിൻെറ നിവൃത്തിയെയും ഉപദേശിക്കുന്നുണ്ട്. ഭക്തിയാണ് നിവൃത്തി. ഭക്തിക്ക് അനേകരൂപങ്ങളുണ്ട്. അവയെല്ലാം ഓരോപാത്രത്തിലൂടെ അവതരിപ്പിക്കപ്പെട്ടിട്ടുമുണ്ട്. അവയിൽ ഏതു രൂപത്തിലെങ്കിലും ഉള്ള ഒരു ഭക്തി പരമാർത്ഥമായുണ്ടായാൽ മതിയെന്നാണ് വ്യംഗ്യം. സമ്പൂർണ്ണശരണാഗതിയാണ് ഭക്തിയുടെ പരിപക്വാവസ്ഥ. ഏതു പ്രകാരത്തിലെങ്കിലും അതു സാധിച്ചാൽ മതി. എന്നാൽ പ്രതിബന്ധം നീങ്ങി ഈശ്വരസാക്ഷാത്കാരം സാധിക്കാമെന്നുദ്ബോധിപ്പിച്ചുകൊണ്ടും ദശമസ്കന്ധത്തിൻെറ മഹത്ത്വത്തെ ബോധിപ്പിച്ചുകൊണ്ടുമാണ് സ്കന്ധമവസാനിക്കുന്നത്.

## ഏകാദശസ്കന്ധം

മുക്തിയാണ് ഏകാദശസ്കന്ധത്തിലെ പ്രതിപാദ്യവിഷയം. അജ്ഞാനമാണല്ലോ ബന്ധഹേതു. ജ്ഞാനം കൊണ്ടേ അതു നിവർത്തിക്കുകയുള്ളു. അതിനാൽ അജ്ഞാനനാശകരമായ ആത്മജ്ഞാനോപദേശമാണ് ഏകാദശസ്കന്ധത്തിലെ പ്രതിപാദനം. വസുദേവനാരദസംവാദം, അവധൂതയദുസംവാദം, ശ്രീകൃഷ്ണോദ്ധവസംവാദം എന്നീ മൂന്നുരൂപത്തിൽ അതു നിർവ്വഹിക്കപ്പെടുന്നുണ്ട്. ഉപനിഷത്തുക്കളും ദർശനങ്ങളുമാണ് ജ്ഞാനശാസ്ത്രങ്ങൾ അവയിലെയെല്ലാം തത്ത്വസംഹിതകളെ പ്രായേണ ഏകാദശസ്കന്ധത്തിൽ പ്രകാശിപ്പിക്കുന്നുമുണ്ട്. നാരദൻ വസുദേവനുപദേശിക്കുന്ന തത്ത്വസംഹിത സാധാരണ ഗൃഹസ്ഥന്മാർക്കുപോലും അനുഷ്ഠാനയോഗ്യവും ഭക്തിപ്രധാനവുമാണ്. അവധൂതബ്രാഹ്മണൻ യദുചക്രവർത്തിക്കുപദേശിക്കുന്ന തത്ത്വസംഹിതയാകട്ടെ പരിവ്രാജകനായ ഒരു യതിയുടെ ആചാരവിചാരക്രമങ്ങൾമാത്രവുമാണ്. എന്നാൽ ഭഗവാൻ ഉദ്ധവർക്കുപദേശിക്കുന്ന തത്ത്വസംഹിത വൈദികസാഹിത്യത്തിൻെറ പൊതുവേയും വേദാന്തശാസ്ത്രത്തിൻെറ പ്രത്യേകമായുമുള്ള സമഗ്രോപദേശമാണ്.

അതിനാൽ ഏതു നിലയിലുള്ളവർക്കും പ്രസ്തുതോപദേശം ശ്രവിക്കത്തക്കതും പ്രയോജനകരവുമാണെന്നു പറയാം. എന്നാൽ ജിജ്ഞാസുക്കളായ സാധകന്മാർക്ക് ആത്മ ജ്ഞാനപ്രകാശകം തന്നെയാണെന്നും പറയണം. ദർശന ങ്ങളുടേയും ഉപനിഷത്തുക്കളുടേയും തത്ത്വപ്രതിപാദന ങ്ങളെയെല്ലാം അതിൽ ഭംഗിയായി ക്രോഡീകരിച്ചിട്ടുണ്ട്. അതിനാൽ ഭഗവദുദ്ധവസംവാദം വളരെ പ്രൗഢവും എന്നാൽ ലളിതവുമായൊരു വേദാന്തപ്രകരണമാണ്. അതിനെ വേണ്ടപോലെ മനസ്സിലാക്കാൻ കഴിഞ്ഞാൽ അതൊരു ഭാഗ്യം തന്നെയാണ്. ജിജ്ഞാസുക്കളായ മുമുക്ഷുക്കൾക്ക് ഇതിൽപ്പരം നല്ലൊരനുഗ്രഹം കിട്ടാനില്ല. അത്രമാത്രം സുന്ദരമായിട്ടുണ്ട് ഭഗവദുദ്ധവസംവാദം. അന്ത്യത്തിൽ ഭഗവാൻെറ സ്വധാമഗമനത്തെയും കീർത്തിച്ചു കൊണ്ടാണ് മുപ്പത്തൊന്നദ്ധ്യായങ്ങളുള്ള ഏകാദശസ്കന്ധം അവസാനിക്കുന്നത്.

## ദ്വാദശസ്കന്ധം

ആശ്രയം അല്ലെങ്കിൽ കൈവല്യപ്രാപ്തി എന്നതാണ് പന്ത്രണ്ടാമത്തെ സ്കന്ധത്തിലെ താത്ത്വികോപദേശം. പരീക്ഷിത്തു രാജാവിനു ബ്രഹ്മോപദേശംചെയ്ത് അദ്ദേഹത്തെ കൈവല്യസിദ്ധിയിലേയ്ക്കു നയിക്കുന്നതിലൂടെ അക്കാര്യം ഭംഗിയായി നിർവ്വഹിക്കുന്നുമുണ്ട്. അനന്തരം അപ്രധാനങ്ങളായ ചിലകാര്യങ്ങളെക്കൂടി പറഞ്ഞുകൊണ്ടു ഗ്രന്ഥമുപസംഹരിക്കപ്പെടുകയും ചെയ്യുന്നു.

ഇപ്രകാരമുള്ള ഭാഗവതപുരാണത്തിൻെറ ശരിയായ ശ്രവണം തികച്ചും ഒരു ജ്ഞാനയജ്ഞമാണ്; വേദാന്ത ശ്രവണവുമാണ്. അതിനെ വേണ്ടപ്പോലെ ഉപയോഗപ്പെടുത്താൻ കഴിഞ്ഞവർക്കു തീർച്ചയായും അജ്ഞാനജാതമായ സംസാരബന്ധത്തിൽനിന്നു രക്ഷപ്പെടാൻ സാധിക്കും. അതാണ് സപ്താഹശ്രവണംകൊണ്ടു സാധിക്കുന്നതും അതിനാൽ സപ്താഹയജ്ഞങ്ങൾ പലേടത്തും ധാരാളം നടത്തേണ്ടതും പലരും ശ്രവിക്കേണ്ടതുമാണ്. തൃതീയ സ്കന്ധത്തിലെ വരാഹാവതാരചരിത്രമടക്കമാണ് പ്രഥമ ദിവസത്തെ ശ്രവണം. പഞ്ചമസ്കന്ധത്തിൽ ചില ഭാഗങ്ങളടക്കം രണ്ടാംദിവസം ശ്രവിപ്പിക്കണം.

സപ്തമത്തിലെ പ്രഹ്ലാദോപാഖ്യാനത്തോടുകൂടി മൂന്നാം ദിവസത്തെ ശ്രവണമവസാനിക്കും. നാലാംദിവസത്തെ ശ്രവണം കൃഷ്ണാവതാരമടക്കമാണ്. രുഗ്മിണീസ്വയംവര കഥയടക്കം അഞ്ചാംദിവസവും ഏകാദശത്തിൽ ഹംസരൂപിയായ ഭഗവാൻ സനകാദികൾക്ക് യോഗ രഹസ്യം ഉപദേശിക്കുന്ന പതിമൂന്നാംമദ്ധ്യായമടക്കം ആറാംദിവസവും ശ്രവിക്കാം. ഏഴാംദിവസം മധ്യാഹ്ന ത്തോടെ മുഴുവൻ ശ്രവണവും കഴിഞ്ഞു കൃതാർത്ഥ രാവുകയും ചെയ്യാം.

ഒന്നാംദിവസം വരാഹാവതാരവും മൂന്നാംദിവസം നരസിംഹാവതാരവും നാലാംദിവസം കൂർമ്മം, വാമനം, മത്സ്യം, ശ്രീരാമൻ, പരശുരാമൻ, ബലരാമൻ, ശ്രീകൃഷ്ണൻ എന്നീ അവതാരങ്ങളേയും അഞ്ചാംദിവസം രാസക്രീഡ, രുഗ്മിണീസ്വയംവരം, ആറാംദിവസം പൃഥുകോപാഖ്യാനം, ഏഴാംദിവസം ഖൾഗ്യവതാരം എന്നിവയെയും യഥാ ശക്തി ആഘോഷിക്കുകയും വേണം. ഇങ്ങനെ ശ്രദ്ധ യോടും ഭക്തിയോടുംകൂടി നടത്തപ്പെടുന്ന ഭാഗവത സപ്താഹയജ്ഞം നടത്തുന്നവർക്കുമാത്രമല്ല, നാട്ടിനു മുഴു വൻ ശ്രേയസ്കരമാണുതാനും. ॐ



ഓം നമോ നാരായണായ

ഓം

ഓം നമോ ഭഗവതേ വാസുദേവായ

# ഭാഗവത മാഹാത്മ്യം

പുണ്യഭൂയിഷ്ഠവും ഋഷിനിഷേവിതവുമാണ് നൈമിശാരണ്യം. കലിധർമ്മത്തിന്റെ ബാധയില്ലാതെ ഇരിക്കാവുന്ന പുണ്യസ്ഥലമാണ് നൈമിശാരിണ്യമെന്നു ബ്രഹ്മദേവൻതന്നെ ഋഷികളോടു നിർദ്ദേശിച്ചിട്ടുണ്ടെന്നതാണൈതിഹ്യം. ആ പുണ്യഭൂമിയിൽവച്ച് ഒരിക്കൽ ശൗനകമഹർഷി പൗരാണികശ്രേഷ്ഠനും ഭക്തോത്തമനുമായ സൂതനെ കാണാനിടയായി. ഉടനെ അദ്ദേഹത്തിനു കലികാലത്തെ മനുഷ്യരുടെ ദയനീയാവസ്ഥയെക്കുറിച്ചോർമ്മവന്നു. അതിന്റെ ഫലമായി അദ്ദേഹം സൂതനോടു സംഭാഷണം ചെയ്യുന്നതിൻമധ്യേ താഴെപ്പറയുന്ന കാര്യങ്ങൾകൂടി ചോദ്യരൂപേണ ഉന്നയിച്ചു.

പരമജ്ഞാനസമ്പന്നനായ സൂത ! 'മനുഷ്യർക്ക് വിശിഷ്യ കലികാലത്തുള്ള മനുഷ്യർക്ക്, എങ്ങനെയാണ് ഭക്തിജ്ഞാനവൈരാഗ്യങ്ങൾ വളർന്നു ജന്മസാഫല്യമായ ഈശ്വരപ്രാപ്തിയെ സാധിക്കാൻ കഴിയുന്നത് ? എന്തുകൊണ്ടെന്നാൽ കലികാലത്തു ജനിക്കുന്ന മനുഷ്യജീവൻ ആസുരസംസ്കാരത്തോടുകൂടിയവനാവുമല്ലോ. അവന് ഈശ്വരവിശ്വാസം, ഭക്തി, ശ്രദ്ധ തുടങ്ങിയ സാത്വിക ധർമ്മങ്ങളൊന്നുമുണ്ടാവാൻ വഴിയില്ല. ആ സ്ഥിതിക്കു വൈഷ്ണവതയോ കൃഷ്ണപ്രാപ്തിയോ അവനുണ്ടാവാൻ പോവുന്നില്ലെന്നുകരുതണം. ദുഃഖവും ക്ലേശങ്ങളും തന്നെയായിരിക്കും അവരുടെ അനുഭവം. കഷ്ടവും ആപൽക്കരവുമായ ആ അവസ്ഥയിൽനിന്നു പ്രസ്തുതജീവന്മാർക്കു രക്ഷപ്പെടാൻ വല്ല മാർഗ്ഗവുമുണ്ടോ? ഉണ്ടെങ്കിൽ എന്താണ് ? പറയൂ.'

ശൗനകമഹർഷിയുടെ ഇപ്രകാരമുള്ള ചോദ്യത്തെ കേട്ട സൂതൻ മറുപടി പറയാൻ തുടങ്ങി. മഹാത്മാവായ

ശൗനക ! അങ്ങയ്ക്ക് ഈ വിഷയം കേട്ടാൽ കൊള്ളാമെന്നു താല്പര്യമുണ്ടെങ്കിൽ ഞാൻ പറയാം. ശ്രദ്ധയോടു കൂടി കേൾക്കു. ഭക്തിയെ വർദ്ധിപ്പിക്കുന്നതും ഈശ്വര പ്രീതിക്കു പാത്രമാക്കിത്തീർക്കുന്നതുമായിരിക്കും എന്റെ വാക്ക്. അതിനാൽ അങ്ങു ശ്രദ്ധയോടുകൂടി ആസ്വദിക്കാൻ തയ്യാറാവു.

കാലമാകുന്ന മരണപ്പാമ്പിന്റെവായിൽനിന്നു ജീവനെ രക്ഷിക്കുന്ന ശാസ്ത്രം ഒന്നുമാത്രമേ ഈലോകത്തിലുള്ളു. അതാണ് ശ്രീശുകബ്രഹ്മർഷിയാൽ ഉപദേശിക്കപ്പെട്ട ശ്രീമദ്ഭാഗവതം. ഇതൊഴിച്ചു വേറെ ചിലതുകൂടിയുണ്ടെന്നുധരിക്കേണ്ട. ഭാഗവതം മാത്രമാണ് കലികാലത്തു മനശ്ശുദ്ധിയെത്തരുന്ന ഒരേയൊരുശാസ്ത്രം. ആ കാരണത്താൽ ത്തന്നെ ജന്മാന്തരങ്ങളിൽ ധാരാളം പുണ്യം ചെയ്തവർക്കു മാത്രമേ ഭാഗവതത്തെ ആസ്വദിക്കാനും സാധിക്കു. ഇതിനെ പ്രകാശിപ്പിക്കുന്ന ഒരുദാഹരണം പറയാം.

പരീക്ഷിത്തുരാജാവിന്നു ഭാഗവതകഥകൾ പറഞ്ഞു കൊടുക്കാൻവേണ്ടി ശുകമഹർഷി സദസ്സിൽ വന്നിരുന്നപ്പോൾ ഏതാനും ദേവന്മാർ അമൃതകുംഭവുംകൊണ്ട വിടെവന്നു. അനന്തരം അമൃതിനെ രാജാവിനുകൊടുത്ത് അദ്ദേഹത്തെ മൃത്യുവിൽനിന്നു രക്ഷിക്കാനും തങ്ങൾക്കു ഭാഗവതകഥകളെ പറഞ്ഞുതരാനും അവരാവശ്യപ്പെട്ടു. എന്നാൽ ശുകമഹർഷി അതിനു തയ്യാറായില്ല. രത്നത്തിന്നും കുപ്പിച്ചില്ലിന്നും തമ്മിലുള്ള ഭേദംപോലെയാണ് കഥയ്ക്കും സുധയ്ക്കും തമ്മിലുള്ള ഭേദമെന്നു പറഞ്ഞു ശൂന്യന്മാരായ ആ ദേവന്മാരെ അദ്ദേഹം മടക്കിപ്പറഞ്ഞയച്ചു. ദേവന്മാർക്കുപോലും ഭാഗവതകഥാശ്രവണത്തിനുള്ള അർഹത കുറയുമെന്നാണല്ലോ ഇതുകാണിക്കുന്നത്. അതുകൊണ്ടാണ് പുണ്യാത്മാക്കൾക്കേ ഭാഗവതാസ്വാദനം സാധിക്കൂ എന്നു പറഞ്ഞത്.

ഭാഗവതശ്രവണംകൊണ്ടു പരീക്ഷിത്തുരാജാവ് മുക്തനായെന്നറിഞ്ഞപ്പോൾ ബ്രഹ്മദേവൻപോലും ആശ്ചര്യപ്പെട്ടു. അദ്ദേഹം ഭാഗവതത്തിന്റെമഹത്ത്വമറിയാൻ വേണ്ടി സത്യലോകത്തുള്ള എല്ലാ വൈദികസംഹിത

കളെയും ഒരു തട്ടിലും ഭാഗവതത്തെ മറ്റൊരു തട്ടിലും വച്ചു തൂക്കിനോക്കി. ഭാഗവതത്തിന്റെ മഹിമ മറ്റെല്ലാറ്റിനേക്കാളും ഘനപ്പെട്ടതായിക്കണ്ടു. ഋഷികളും ആശ്ചര്യഭരിതന്മാരായി. അതിന്റെ ഫലമായി അവർ ഭാഗവതത്തെ സാക്ഷാൽ ഈശ്വരസ്വരൂപമെന്നുതന്നെ ബോധിക്കുകയും ചെയ്തു. അതിനാൽ ഭാഗവതത്തിന്റെ ശ്രവണമോ വായനയോ മനനമോകൊണ്ടുതന്നെ ഏതൊരാളും ബ്രഹ്മസായൂജ്യത്തെ പ്രാപിക്കുന്നു. സനൽകുമാരമഹർഷി നാരദമഹർഷിക്കുപദേശിച്ച പ്രകാരമുള്ള സപ്താഹശ്രവണംകുടിയാണെങ്കിൽ പറയേണ്ടതില്ല; സദ്യോമുക്തി തന്നെ സാധിക്കും.

ലോകവ്യവഹാരത്തിൽ സംബന്ധമില്ലാത്ത നാരദമഹർഷിക്കു സപ്താഹശ്രവണവിധിയെ കേൾക്കേണ്ട ആവശ്യമെന്തായിരുന്നു. എവിടെവെച്ചാണ് ആ സംഗതി നടന്നത് എന്ന ചോദ്യത്തെ പുരസ്കരിച്ചു മറുപടി പറയാൻ തുടങ്ങുകയാണ് സൂതൻ.

തപോനിരതനായ ശൗനക ! ഒരിക്കൽ സത്സംഗത്തിൽ താൽപര്യമുള്ള ബ്രഹ്മപുത്രന്മാരായ സനകാദി മഹർഷിമാർ ഭൂമിയിലിറങ്ങി ബദരികാശ്രമത്തിലെത്തിച്ചേർന്നു. അവിടെവച്ചു യദൃച്ഛയായി നാരദമഹർഷിയെ കാണാനിടയായി. നാരദൻ അസ്വസ്ഥനും ചിന്താവിഷ്ടനുമായിരുന്നു. അദ്ദേഹത്തിന്റെമുഖം മ്ലാനമായിരുന്നു. അതുകണ്ട സനൽകുമാരമഹർഷി തപോബ്രഹ്മനിഷ്ഠാനിരതനും കീർത്തനരസികനുമായ നാരദന്റെ അസ്വാസ്ഥ്യകാരണത്തെക്കുറിച്ചന്വേഷിച്ചു. അദ്ദേഹം തന്റെ അനുഭവങ്ങളെപ്പറയാൻ തുടങ്ങി.

ചതുർദ്ദശലോകങ്ങളിൽവച്ചു ഭൂലോകം ശ്രേഷ്ഠമാണ്. എപ്പോഴും അവിടെ ഭഗവത്ഭക്തന്മാരായ സജ്ജനങ്ങളുടെ സാന്നിധ്യവും ഭഗവന്മഹിമയുടെ പ്രവാഹവും ഉണ്ടായിരിക്കും. അതിനാൽ പലപ്പോഴും സത്സംഗത്തിന്നുവേണ്ടി ഭൂലോകത്തേയ്ക്കുപോവുകയെന്നത് എന്റെ ഒരു പതിവാണ്. ആ നിലയ്ക്കാണ് ഇപ്പോഴും ഭൂമിയിൽ വന്നുചേർന്നത്. സജ്ജനങ്ങളെക്കാണാൻ

വേണ്ടി പുണ്യ സ്ഥലങ്ങളിൽ ചുറ്റിനടന്നു. പുഷ്കരം, പ്രയാഗം, കാശി, ഗോദാവരി, ഹരിദ്വാരം, കുരുക്ഷേത്രം, ശ്രീരംഗം, രാമേശ്വരം തുടങ്ങിയ പുണ്യക്ഷേത്രങ്ങളിലെല്ലാം ഞാൻ ചുറ്റിനടന്നു. എവിടെയും സജ്ജനങ്ങളെന്നു പറയത്തക്കനിലയിൽ ആരെയും കണ്ടില്ല. കാണപ്പെട്ട ജനങ്ങൾക്കു സുഖസമാധാനങ്ങളോ സന്തോഷമോ ഉണ്ടായിരുന്നുമില്ല എല്ലാവരും അജ്ഞന്മാരും ദുഃഖികളും ദുരാചാരികളുമായി കാണപ്പെട്ടു. അധർമ്മസ്വരൂപിയായ കലിയാൽ ഭൂമി മുഴുവൻ വ്യാപിക്കപ്പെട്ടു എന്നെനിക്കു മനസ്സിലായി. സത്യം, ശൗചം, തപസ്സ്, ദയ, ദാനം എന്നീ ധാർമ്മികാചാരങ്ങൾ എവിടെയും കാണപ്പെട്ടില്ല. ജനങ്ങൾ പ്രായേണ ഉദരംഭരികളും കൂടധർമ്മികളുമായി കാണപ്പെടുകയും ചെയ്തു. സ്വഭാവേന മന്ദന്മാരും മന്ദബുദ്ധികളും മന്ദഭാഗ്യന്മാരും അന്യോന്യമത്സരത്തോടുകൂടിയവരുമായിത്തീർന്നു ജനങ്ങൾ. ഈശ്വരവിശ്വാസം, ഭക്തി, സത്യനിഷ്ഠ, ധർമ്മാചരണം തുടങ്ങിയ സജ്ജനാചാരങ്ങൾ ആരിലുമില്ലാതായി. സജ്ജനങ്ങൾ പാഖണ്ഡന്മാരും സന്യാസിമാർ വിഷയേച്ഛുക്കളും ഗൃഹങ്ങൾ സ്ത്രീനായകങ്ങളുമായിത്തീർന്നു. ആശ്രമങ്ങൾ ദുഷിക്കാനും ക്ഷേത്രങ്ങൾ നശിക്കാനും തീർത്ഥങ്ങൾ മലിനങ്ങളായിത്തീരാനും തുടങ്ങി. ഗൃഹസ്ഥൻ കന്യകകളെയും, ബ്രാഹ്മണൻ അന്നത്തെയും വേദത്തെയും, സ്ത്രീകൾ പാതിവ്രത്യത്തെയും വില്ക്കാൻതുടങ്ങി.

ഇങ്ങനെയുള്ള കലിദോഷങ്ങളെക്കണ്ടുപരിതപിച്ച ഞാൻ പിന്നെ എവിടെയും നിൽക്കാതെ യമുനാതീരത്തുള്ള വൃന്ദാവനഭൂമിയിലേയ്ക്കു നടന്നു. അവിടെ ചെന്നപ്പോൾ മറ്റൊരാശ്ചര്യത്തെയാണ് ഞാൻ കണ്ടത്. യൗവനയുക്തയും സുന്ദരിയുമായ ഒരു സ്ത്രീ പരമദുഃഖിതയായി ഒരിടത്തിരിക്കുന്നു. വൃദ്ധന്മാരായ രണ്ടുപേർ അടുത്തുതന്നെ പ്രജ്ഞയറ്റവരായും കിടക്കുന്നു. അവരെ ശുശ്രൂഷിക്കുന്നുണ്ടെങ്കിലും അവർ ഉണരുന്നില്ല. അതേ സമയത്ത് അനേകം സ്ത്രീകൾ വീശിയും മറ്റും ശീതോപചാരം ചെയ്യുന്നുണ്ട്. എങ്കിലും പ്രസ്തുത സ്ത്രീ സമാധാനപ്പെടുകയോ വൃദ്ധന്മാർ ഉണരുകയോ ചെയ്യുന്നില്ല. ഈ അപൂർവ്വദൃശ്യത്തെക്കണ്ട ഞാൻ എന്താണ് സംഗതിയെ

ന്നറിയാൻവേണ്ടി അവിടേയ്ക്കുചെന്നു. എന്നെ ദൂരത്തിൽ കണ്ടപ്പോൾത്തന്നെ പ്രസ്തുത സ്ത്രീ അല്പം ആശ്വാസത്തോടെയാണെങ്കിലും പാരവശ്യത്തോടെ എഴുന്നേറ്റ് എന്നോടു പറയാൻതുടങ്ങി.

മഹാത്മാവേ! ഭാഗ്യമുള്ളപ്പോഴേ അങ്ങയെ കാണാൻ സാധിക്കു. അങ്ങയുടെ ദർശനംതന്നെ ആർക്കും മംഗളകരവും പാപഹരവുമാണ്. അതിനാൽ അല്പസമയം ഇവിടെനിന്നു അങ്ങയുടെ ദിവ്യവാണികളെക്കൊണ്ടു ഞങ്ങൾക്കാശ്വാസം നൽകണേ! എന്ന്. ഇതുകേട്ട ഞാനവരുടെ അടുത്തുചെന്ന് ആ സ്ത്രീയോടു നീയാരാണെന്നും നിന്നെ ശുശ്രൂഷിക്കുന്ന ഈ സ്ത്രീകൾ ആരാണെന്നും പ്രജ്ഞയറ്റു കിടക്കുന്ന ഈ വൃദ്ധന്മാർ ആരാണെന്നും എന്താണ് നിങ്ങളുടെ ദുഃഖകാരണമെന്നും ചോദിച്ചു. അപ്പോൾ ആ സ്ത്രീ പറയാൻ തുടങ്ങി.

മഹാത്മാവേ ! ലോകത്തിൽ പ്രസിദ്ധിയാർജ്ജിച്ച വിഷ്ണുഭക്തയാണ് ഞാൻ. ഉറങ്ങിക്കിടക്കുന്ന ഈ വൃദ്ധന്മാർ എന്റെ മക്കളായ ജ്ഞാനവും വൈരാഗ്യവുമാണ്. ഞങ്ങളെ ശുശ്രൂഷിക്കുന്ന ഈ സുന്ദരിസ്ത്രീകൾ ഗംഗ തുടങ്ങിയ തീർത്ഥങ്ങളുമാണ്. ഞാൻ ദ്രാവിഡദേശത്താണ് ജനിച്ചതെന്നറിയാമല്ലോ. എങ്കിലും വളർന്നതു കർണ്ണാടകരാജ്യത്താണ്. മഹാരാഷ്ട്രദേശത്ത് അവിടവിടെ എനിക്കല്പം അഭിവൃദ്ധികിട്ടായ്കയില്ല. പക്ഷേ, ഗുജറാത്തിലെത്തിയപ്പോൾ എന്റെ യൗവനവും സൗന്ദര്യവും നഷ്ടപ്പെട്ടു. ഞാൻ വൃദ്ധയായിത്തീർന്നു. മാത്രമല്ല അവിടെവെച്ച് അതോടൊപ്പം കലിധർമ്മത്തിന്റെ ബാധകൊണ്ടു ഞാൻ ആർത്തയും ജരയുംകൂടിയായിത്തീർന്നു. ഇനിയും ഇവിടെനിന്നാൽ എനിക്കു രക്ഷയില്ലെന്നു കണ്ടു ഞാൻ ഗുജറാത്തിൽനിന്നു നേരെ വൃന്ദാവനത്തിലേക്കുവന്നു. ഇവിടെയെത്തിയപ്പോൾ എന്റെ വാർദ്ധക്യവും ജരാത്വവും ദൗർബ്ബല്യവുമെല്ലാം നീങ്ങി, നഷ്ടപ്പെട്ട യൗവനവും സൗന്ദര്യവും തിരിച്ചുകിട്ടി ഒരു പുതിയ ആളായിത്തീർന്നു. പക്ഷേ അപ്പോഴെയ്ക്കെന്റെ മക്കളായ ജ്ഞാനവൈരാഗ്യങ്ങൾ വൃദ്ധന്മാരും ദുർബ്ബലന്മാരുമായിത്തീർന്നു. മാത്രമല്ല, അവർക്കു പ്രജ്ഞാബലവും ഇല്ലാ

തായി. എന്തുചെയ്താലും ഉണരാത്തനിലയിൽ അവർ ഉറങ്ങിക്കിടക്കുകയാണ്. ഈ രാജ്യത്ത് എനിക്കിനി രക്ഷയില്ല. അതിനാൽ വിദേശത്തെവിടേയെങ്കിലും പോയി രക്ഷപ്പെടാമെന്നു വിചാരിച്ചു. പക്ഷേ അതിനും നിവൃത്തിയില്ലാതെവന്നിരിക്കുന്നു കുട്ടികളുടെ മോഹാലസ്യംകൊണ്ട്. കൂടാതെ വൃദ്ധയായ മാതാവും യൗവനയുക്തരായ പുത്രന്മാരുമെന്ന ലോകരീതിക്കു വിരുദ്ധവുമാണ് എന്റെ ഇപ്പോഴത്തെ അവസ്ഥ. യൗവനയുക്തയായ അമ്മയും വൃദ്ധന്മാരായമക്കളുമെന്ന ലജ്ജാകരമായ വിരോധാഭാസത്തെ എങ്ങനെയാണ് ഞാൻ മറ്റുള്ളവരെ അറിയിക്കുന്നത് ! ഇതാണ് എന്റെ ദുഃഖകാരണം. എന്താണിതിനുകാരണമെന്നു യോഗസിദ്ധനായ അങ്ങയ്ക്കറിയാമെങ്കിൽ പറയൂ.

എന്നിങ്ങനെയുള്ള ഭക്തിദേവിയുടെ വാക്കിനെ കേട്ട ഞാൻ മറുപടി പറഞ്ഞു. അമ്മേ! ദേവി പറഞ്ഞ കാര്യങ്ങളെല്ലാം ഞാൻ ജ്ഞാനദൃഷ്ടികൊണ്ടറിയുന്നുണ്ട്. എങ്കിലും ദുഃഖിക്കണ്ട. ശ്രീഹരി അമ്മയ്ക്കു മംഗളത്തെ ചെയ്യും. പിന്നെ ഇപ്പോൾ കലികാലമല്ലേ. അതിനാൽ സദാചാരങ്ങളും തപസ്സും യോഗവുമെല്ലാം കുറഞ്ഞിരിക്കും. ജനങ്ങളൊക്കെ അഘാസുരനെപ്പോലെയായിരിക്കയാണ്. സജ്ജനങ്ങൾ എല്ലാപ്രകാരത്തിലും ദുഃഖിക്കേണ്ടിവരുന്ന കാലമാണ് കലി. അതുപോലെ ദുർജ്ജനങ്ങൾ സുഖിക്കുന്നതും കലികാലത്താണ്. അതിനാൽ ദേവിയെപ്പോലുള്ളവർ ഈ കലികാലത്തു ദുഃഖിക്കേണ്ടിവരുന്നതത്ഭുതമല്ല. കാലസ്വഭാവം മാത്രമാണ്. ഇരിക്കട്ടെ; എന്നാലും വൃന്ദാവനത്തിലെത്തിയപ്പോൾ ആശ്വാസവും സുഖസമാധാനങ്ങളുമുണ്ടായല്ലോ. അതു വൃന്ദാവനത്തിന്റെ മഹത്വമാണ്. ജ്ഞാനവൈരാഗ്യങ്ങളെ ഇവിടെയും ആദരിക്കാനാളില്ലാഞ്ഞിട്ടാണ് ഈ പുണ്യഭൂയിഷ്ഠമായ വൃന്ദാവനത്തിൽ വന്നിട്ടും അവർ അസ്വസ്ഥരും പ്രജ്ഞാരഹിതരുമായിരിക്കുന്നത്.

എന്റെ വാക്കുകളെ കേട്ട ഭക്തിദേവിക്കു ചെറിയൊരു സംശയമുണ്ടായി. ശക്തനും പ്രഭാവശാലിയുമായിരുന്ന പരീക്ഷിത്തുരാജാവെന്തേ കലിയെകൊല്ലാതിരു

ന്നത് എന്ന്. ഞാനതിനു മറുപടി പറഞ്ഞു. ശ്രീകൃഷ്ണഭഗവാന്റെ സ്വർഗാരോഹണദിവസമാണ് കലിയുഗമാരംഭിച്ചത്. അന്നുമുതൽക്കു കലിധർമ്മം നാടുമുഴുവൻ പരക്കാനും ജനങ്ങൾ ദുഷിക്കാനും തുടങ്ങി. പിന്നീട് അധികം താമസിയാതെതന്നെ പരീക്ഷിത്തു രാജാവിന്റെ ഭരണവും ആരംഭിച്ചു. അദ്ദേഹം കലിയുടെ വ്യാപ്തിയെയും അതുകൊണ്ടുള്ള ദോഷത്തേയും തികച്ചും അറിഞ്ഞു. എങ്കിലും കലിയെ കേവലം നശിപ്പിക്കാൻ അദ്ദേഹമിഷ്ടപ്പെട്ടില്ല. ദിഗ്ജയം നടത്തികൊണ്ടിരിക്കുമ്പോൾ അദ്ദേഹം കലിയെക്കണ്ടു. കൊല്ലാൻ കഴിയാത്തതുകൊണ്ടല്ല നശിപ്പിക്കാതിരുന്നത്. അഭയം യാചിച്ചുകൊണ്ടു തന്നെ ആശ്രയിച്ചു എന്നതാണ് കലിയെ കൊല്ലാതിരിക്കാൻ ഒരു കാരണം. തപോയോഗസമാധികളെക്കൊണ്ടുപോലും കിട്ടാത്തതായ ഫലാനുഭൂതി കലിയുഗത്തിൽ കേവലം കീർത്തനാലാപംകൊണ്ടുണ്ടാവുന്നു എന്നുള്ളതാണ് കലിയെ കൊല്ലാതിരിക്കാൻ മറ്റൊരു കാരണം. പിന്നെ നിസ്സാരന്മാരായ ഭീരുക്കളാണ് കലിയെ ഭയപ്പെട്ടിരുന്നത്. ഈശ്വരനെ ശരണംപ്രാപിച്ച ധീരന്മാരെ കലിക്കൊന്നും ചെയ്യാൻ കഴിയുന്നില്ലെന്നും കരുതണം. അതിനാൽ പരീക്ഷിത്തുരാജാവു കലിയെ നശിപ്പിക്കാതിരുന്നതു തെറ്റല്ല. എങ്കിലും കലിധർമ്മത്തിന്റെ വ്യാപ്തി അസഹ്യംതന്നെ നോക്കൂ! ജനങ്ങളും അവരുടെ കർമ്മങ്ങളും വർണ്ണാശ്രമങ്ങളും ക്ഷേത്രങ്ങളും തീർത്ഥങ്ങളും എന്നുവേണ്ട, പദാർത്ഥങ്ങൾകൂടി എല്ലാം ദുഷിച്ചിരിക്കുന്നു. പണ്ഡിതന്മാരും അവരുടെ പാണ്ഡിത്യവും തപസ്സ്, യോഗം തുടങ്ങിയവയും എല്ലാം എല്ലാം കലിധർമ്മത്താൽ ദുഷിക്കപ്പെട്ടിരിക്കയാണ്. ഇതു യുഗധർമ്മമാണ്. ആരെയും കുറ്റം പറഞ്ഞിട്ടു കാര്യമില്ല. അനുഭവിക്കുകതന്നെവേണം. ഈശ്വരശരണാഗതി ഒന്നുമാത്രമേ ഇതിൽനിന്നു രക്ഷപ്പെടാൻ മാർഗ്ഗമുള്ളു. എന്നു പറഞ്ഞ എന്നോടു ഭക്തിദേവി പറഞ്ഞു:

ദേവർഷേ! അങ്ങു ഭാഗ്യവാനാണ്. ഭാഗ്യംകൊണ്ടു മാത്രമാണ് എനിക്കിപ്പോൾ അങ്ങയെ കാണാൻ സാധിച്ചത്. സജ്ജനങ്ങളുടെ ദർശനം എല്ലാ നല്ല അനുഭവങ്ങൾക്കും കാരണമാണ്. ആരുടെ ഉപദേശംകൊണ്ട്

അസുരവംശജനായ പ്രഹ്ലാദൻ ദേവമായയെ അതിവർത്തിച്ചുവോ ആരുടെ ഒരൊറ്റ വാക്യശ്രവണംകൊണ്ടു കേവലം ബാലനായ ധ്രുവൻ ശാശ്വതപദത്തെ പ്രാപിക്കാനിടയായോ. സകലനന്മകൾക്കും പാത്രമായ ബ്രഹ്മപുത്രനാകുന്ന ശ്രീനാരദമഹർഷിയെ ഞാൻ നമസ്കരിക്കുന്നു.

## II

വീണ്ടും ഞാൻ(നാരദൻ) ഭക്തിദേവിയോടു പറയാൻ തുടങ്ങി : ദേവി ! ദുഃഖിക്കാതിരിക്കു. ഭഗവൽപാദങ്ങളെ സ്മരിച്ചാൽമതി. എല്ലാ ദുഃഖങ്ങളുംതീരും. പാഞ്ചാലീദേവിയെയും ഗോപസ്ത്രീകളെയും ഏതൊരു ഭഗവാനാണോ രക്ഷിച്ചത്, ആ ഭഗവാൻ ഇപ്പോഴുമില്ലേ? തന്നെ ആശ്രയിക്കുന്നവരെ രക്ഷിക്കാതിരിക്കുന്നുമില്ല. പിന്നെ എന്തിനു വെറുതെ ദുഃഖിക്കണം? വിശേഷിച്ചു ഭക്തിദേവിയായ അങ്ങു ഭഗവാനേറ്റവും ഇഷ്ടപ്പെട്ടവളാണ്. പാപിയായ ചണ്ഡാളന്റെ ഗൃഹത്തിലായാലും ഭക്തിദേവി ചെന്നിരുന്നു വിളിച്ചാൽ ഭഗവാനവിടെയും വരാതിരിക്കില്ലെന്നാണിരിക്കുന്നത്. കൃതാദിയുഗങ്ങളിൽ ജ്ഞാനവൈരാഗ്യങ്ങൾക്കു പ്രാബല്യമുണ്ടായിരുന്നു. അതിനാൽ അവതന്നെ മുക്തിസാധകങ്ങളുമായിരുന്നു. എന്നാൽ ഈ കലികാലത്തെ കഥ അതല്ല. ഭക്തി ഒന്നുകൊണ്ടുമാത്രമേ ജീവൻ മുക്തിയെ പ്രാപിക്കാൻ പോവുന്നുള്ളു. ഈ പരമാർത്ഥത്തെ അറിഞ്ഞാണ് ഭഗവാൻ വൈകുണ്ഠവാസിയായ അങ്ങയെ ഭൂമിയിലേയ്ക്കു പറഞ്ഞയച്ചത്. എന്റെ ഭക്തന്മാരെ പോഷിപ്പിക്കു എന്നു പറഞ്ഞല്ലെ ഭഗവാൻ മുക്തിയെയും ജ്ഞാനവൈരാഗ്യങ്ങളെയുംകൂടി അമ്മയെ ഭൂമിയിലേയ്ക്കു പറഞ്ഞയച്ചത്? ആ ഭഗവദാജ്ഞയെ അംഗീകരിച്ചാണല്ലോ ഭൂമിയിൽ വന്നുചേർന്നതും. കലിധർമ്മത്തിന്റെ പ്രാബല്യംകൊണ്ടു മുക്തി ക്ഷയിക്കുകയും ജ്ഞാനവൈരാഗ്യങ്ങൾ ദുർബ്ബലങ്ങളായിത്തീരുകയുംചെയ്തു. അതാണ് ഇന്നു ദേവിക്കുള്ള കുറവ്. അതു സാരമില്ല. ഭക്തന്മാരെ പോഷിപ്പിക്കുവാൻ തുടങ്ങിയാൽമതി. ജ്ഞാനവൈരാഗ്യങ്ങൾ ഉണർന്നു ബലവാന്മായിത്തീരുകയുംചെയ്യും. ഭക്തിയുടേയും ഭക്തന്മാരുടേയും വളർച്ചയ്ക്ക് ഈ കലിയുഗം

പോലെ പറ്റിയകാലം മറ്റൊന്നുമില്ല. ജ്ഞാനവൈരാഗ്യങ്ങളിൽ ജനങ്ങൾക്കു ശ്രദ്ധയില്ല. അതുകൊണ്ടാണ് അവരുണരാത്തത്. ഭക്തി വളരാത്തതുകൊണ്ടാണ് ജ്ഞാനവൈരാഗ്യങ്ങളിൽ ശ്രദ്ധയുണ്ടാവാത്തത്. അതിനാൽ ഈ കലികാലത്തു സർവ്വ ഗൃഹങ്ങളിലും സർവ്വഹൃദയങ്ങളിലും ഞാൻ ഭക്തിദേവിയെ പ്രതിഷ്ഠിക്കും. അങ്ങനെ സാധിച്ചില്ലെങ്കിൽ ഞാൻ ഹരിദാസനല്ലെന്നു കരുതിക്കോളു. എത്രയൊക്കെപാപമുണ്ടെങ്കിലും കൃഷ്ണഭക്തിയുണ്ടായിക്കഴിഞ്ഞാൽ അവൻ വൈകുണ്ഠലോകത്തു പോലും നിർഭയം എത്തിച്ചേരും. അന്തകനെപ്പോലും ഒരു കൃഷ്ണഭക്തൻ ഭയപ്പെടേണ്ടതില്ല. ഭൂതപ്രേതങ്ങളും മറ്റും ഭക്തനെ സമീപിക്കാൻപോലും ശക്തരല്ല. തപസ്സോ വേദാധ്യായനമോ യോഗമോ ഒന്നുമില്ലാതെ വെറും ഭക്തി കൊണ്ടുമാത്രം ഈശ്വരനെ പ്രാപിയ്ക്കുമെന്നതിന് ഉത്തമോദാഹരണമാണ് ഗോപികൾ. അതിനാൽ ഈ കലികാലത്തു ഭക്തിയോടു തുല്യമായി മറ്റൊന്നുംതന്നെയില്ല. തപസ്സ്, യോഗം, തീർത്ഥാടനം, വ്രതാനുഷ്ഠാനം തുടങ്ങിയ എല്ലാ അനുഷ്ഠാനങ്ങളും ഭക്തിക്കു താഴേയാണ്. ഭക്തിഒന്നുകൊണ്ടുമാത്രമാണ് ഈ കലികാലത്ത് ജീവന്മുക്തനും ചരിതാർത്ഥനുമാവുന്നത്.

ഇങ്ങനെ എന്റെ മുഖത്തിൽനിന്നുകേട്ട സ്വമാഹാത്മ്യശ്രവണംകൊണ്ടു ദേവി പരിപുഷ്ടയും മിക്കവാറും സമാധാനചിത്തയുമായിത്തീർന്നുവെങ്കിലും ജ്ഞാനവൈരാഗ്യങ്ങൾ അപ്പോഴും ഉണർന്നില്ല. അതിനാൽ അസ്വസ്ഥയായ ദേവി എന്നോടുപറഞ്ഞു. മഹാത്മാവായ നാരദമഹർഷേ! അങ്ങയുടെ വാക്യശ്രവണംകൊണ്ട് എന്റെ തളർച്ചയും ക്ലേശവും അസ്വാസ്ഥ്യവും മിക്കവാറുംതീർന്നു. അതുപോലെ എന്റെ പുത്രന്മാരായ ഈ ജ്ഞാനവൈരാഗ്യങ്ങളേയുംകൂടി ഉണർത്തി പരിപുഷ്ടന്മാരാക്കിത്തീർക്കു എന്ന്. അതിനെകേട്ട ഞാൻ ജ്ഞാനവൈരാഗ്യങ്ങളെ ഉണർത്താനുള്ള ശ്രമംതുടങ്ങി.

അവരുടെ ചെവിയിൽ മുഖംവെച്ച്, ഹേ ജ്ഞാനമേ, വൈരാഗ്യമേ, ഉണരൂ! ഉണരൂ! എന്നു പലപ്രാവശ്യം പറഞ്ഞുനോക്കി. പിന്നീട് വേദമന്ത്രങ്ങളെയും വേദാന്ത വാക്യ

ങ്ങളേയും പലതും അവരുടെ കർണ്ണങ്ങളിൽ ഉച്ചത്തിൽ ചൊല്ലിനോക്കി. അവസാനമായി ഗീതാശ്ലോകങ്ങളെയും പലതും ഉച്ചത്തിൽ ചൊല്ലിനോക്കി. എന്തൊക്കെ ചെയ്തിട്ടും അവരെ ശരിക്കുണർത്താൻ കഴിഞ്ഞില്ല. ഞാൻ അസ്വസ്ഥനും നിരാശനുമായി. ആ സമയത്ത് ആകാശ ത്തിൽനിന്നൊരശരീരിവാക്കുകേട്ടു. 'ദേവർഷേ ! അങ്ങ യുടെ പരിശ്രമം നിഷ്ഫലമല്ല. ജ്ഞാനവൈരാഗ്യങ്ങളെ ഉണർത്താൻ കഴിയും. പക്ഷേ അവരെ ഉണർത്തത്തക്ക നിലയിലുള്ള സൽകർമ്മം ചെയ്യണം. എന്നാൽ അവരു ണരും. അങ്ങനെയുള്ള സൽക്കർമ്മം എന്താണെന്നു സജ്ജനങ്ങൾ പറഞ്ഞുതരും. അവരെ സമീപിക്കു' എന്നാ യിരുന്നു അശരീരിവാക്യം. അതുകേട്ടതോടെ ഭക്തി ദേവിയേയും ജ്ഞാനവൈരാഗ്യങ്ങളെയും അവിടെ ഇരി ക്കാൻ പറഞ്ഞു ഞാൻ സജ്ജനങ്ങളെനോക്കി പുറ പ്പെട്ടു. ജ്ഞാനവൈരാഗ്യങ്ങൾ ഉണരത്തക്കനിലയിലുള്ള സൽക്കർമ്മം എന്താണെന്നു പറഞ്ഞുതരുന്ന സജ്ജന ങ്ങൾ എവിടെയുണ്ടെന്നന്വേഷിച്ചുകൊണ്ടു ഞാൻ പലേ ടത്തും ചുറ്റിത്തിരിഞ്ഞുനടന്നു. പോയ തീർത്ഥക്കര കളിലും ആശ്രമങ്ങളിലും തപോഭൂമികളിലുമൊക്കെ പല രേയുംകണ്ടു. അവരൊക്കെ പലതും പറഞ്ഞുവെങ്കിലും ആർക്കുംതന്നെ എന്റെ സംശയത്തെ തീർത്തുതരാൻ കഴി ഞ്ഞില്ല. അപ്പോഴും ഞാൻ നിരാശനും ചിന്താവിഷ്ടനു മായി. അവസാനം കഠിനമായ തപസ്സുചെയ്തു ഭഗവാനെ സാക്ഷാൽക്കരിച്ചു ഭഗവന്മുഖത്തുനിന്നുതന്നെ കാര്യം മനസ്സിലാക്കാമെന്ന ഉദ്ദേശത്തോടെ ഈ ബദരീവനത്തി ലേയ്ക്കുവന്നതാണ്. ഭാഗ്യംകൊണ്ട് ഇവിടെവച്ചു പരമ ജ്ഞാനികളും യോഗസിദ്ധന്മാരുമായ നിങ്ങളെ കാണാൻ സാധിച്ചുവല്ലോ. അതുകൊണ്ടു ഞാൻ ധന്യനായി. നിങ്ങൾക്കറിയാത്തതൊന്നുമില്ല. അതുകൊണ്ട് എന്താണ് ഞാൻകേട്ട അശരീരിവാക്കിന്റെ അർത്ഥമെന്നു പറഞ്ഞു തന്ന് എന്നെ അനുഗ്രഹിക്കണം.

നാരദമഹർഷിയുടെ ദീർഘമായ അനുഭവവർണ്ണ നത്തെ കേട്ട സനകാദിമഹർഷിമാർ ആശ്ചര്യഭരിതന്മാ രായി. അനന്തരം അവർപറഞ്ഞു. നാരദമഹർഷേ, അങ്ങു വ്യസനിക്കേണ്ട. സന്തോഷിക്കു അങ്ങയുടെ ഉദ്ദേശം

തികച്ചും സഫലമാകും. അല്ലെങ്കിൽ അങ്ങയെപ്പോലുള്ള ശ്രീകൃഷ്ണഭക്തന്റെ അഭീഷ്ടമെങ്ങനെ നിറവേറാതിരിക്കും? ജീവന്റെ ശ്രേയസ്സിനുവേണ്ടി ഋഷികൾ പലമാർഗ്ഗങ്ങളും നിർദ്ദേശിച്ചിട്ടുണ്ടെങ്കിലും ഈശ്വരപ്രാപ്തിക്കുള്ള മാർഗ്ഗം എപ്പോഴും ഗോപ്യമായിത്തന്നെയിരിക്കയാണ്. അതിനെ ശരിയായുപദേശിക്കുന്ന ആളും ഏതുകാലത്തും ദുർല്ല ഭമാണ്. അങ്ങുകേട്ട ആകാശവാണിയിൽ പറയപ്പെട്ട സൽ ക്കർമ്മത്തിന്റെ സ്വരൂപംപറയാം. ദ്രവ്യയജ്ഞം, തപോ യജ്ഞം, യോഗയജ്ഞം, ധ്യയയജ്ഞം, ജ്ഞാനയജ്ഞം എന്നിങ്ങനെ അനേകയജ്ഞങ്ങൾ ലോകത്തിൽ പ്രസിദ്ധ ങ്ങളായിട്ടുണ്ട്. അവയെല്ലാം ഒരുപ്രകാരത്തിലല്ലെങ്കിൽ മറ്റൊരുപ്രകാരത്തിൽ കർമ്മസംബന്ധമുള്ളവയാണ്. എന്നാൽ ജ്ഞാനയജ്ഞം അങ്ങനെയല്ല. കർമ്മസംബന്ധ മില്ലാത്തതും തത്ത്വപ്രകാശവുമാണ്. അതിനാൽ അങ്ങ നെയുള്ള ജ്ഞാനയജ്ഞത്തെയാണ് ആകാശവാണിയിൽ സത്കർമ്മമെന്നുപറഞ്ഞത്. അതും ഭാഗവതാലാപവും ശ്രവണവുംമാത്രമാണ്. അല്ലാതെ അന്യസംഹിതകളല്ല താനും. ശ്രീശുകാദിജീവന്മുക്തന്മാരാൽ ഗാനംചെയ്യപ്പെ ട്ടതും ശ്രവണമാത്രംകൊണ്ടുതന്നെ ഭക്തിജ്ഞാനവൈ രാഗ്യങ്ങളെ വളർത്തി ജീവനു തത്ത്വാനുഭൂതിയെ കൊടുക്കുന്നതുമാണ് ശ്രീമദ്ഭാഗവതം. അതിനാൽ സപ്താഹസ്വരൂപേണയുള്ള ഭാഗവതശ്രവണം ജ്ഞാന വൈരാഗ്യങ്ങളെ ഉണർത്തുകയും ഭക്തിയെ പോഷിപ്പി ക്കുകയും ചെയ്യും. കലിയുടെ സകലദോഷങ്ങളും നശി ക്കുകയുംചെയ്യും. ഭാഗവതാലാപംകൊണ്ടു ജ്ഞാനവൈ രാഗ്യങ്ങളോടുകൂടിയ ഭക്തി എല്ലാ ഗൃഹങ്ങളിലും എല്ലാ ഹൃദയങ്ങളിലും പ്രകാശിക്കുകയുംചെയ്യും.

സനകാദിമഹർഷിമരുടെ ഇപ്രകാരമുള്ള വാക്കി നെകേട്ട നാരദമഹർഷിക്ക് ഒരു സംശയമുണ്ടായി. വേദാ ന്തഘോഷങ്ങളെക്കൊണ്ടും ഗീതാശ്ലോകങ്ങളെക്കൊണ്ടും ഉണരാത്ത ഭക്തിജ്ഞാനവൈരാഗ്യങ്ങൾ എങ്ങനെ ഭാഗ വതാലാപംകൊണ്ടുണരും എന്ന്. അതിനും മറുപടി പറ ഞ്ഞു കുമാരന്മാർ.

വേദോപനിഷത്തുകളുടെ സാരസർവ്വസ്വമാണ് ഭാഗ

വതം. എങ്കിലും അവയ്ക്കും ഭാഗവതത്തിനും തമ്മിൽ അല്പം വ്യത്യാസമുണ്ട്. വേദോപനിഷത്തുക്കളിൽ ഹേയോപാദേയങ്ങൾ. അതായതു തള്ളേണ്ടതും കൊള്ളേണ്ടതുമായ അംശങ്ങൾ ഉണ്ട്. ഭാഗവതത്തിൽ അതില്ല. ഹേയാംശങ്ങളെ മുഴുവൻ തള്ളിക്കളഞ്ഞ് ഉപാദേയാംശത്തെ മാത്രം വേർതിരിച്ചുവെച്ചതാണ് ഭാഗവതം. പാലിൽ വെണ്ണയും കരിമ്പിൻ ശർക്കരയും ഉണ്ടെങ്കിലും അവയെ എടുക്കാൻ പ്രയത്നവും ഹേയാംശത്യാഗവും വേണ്ടതായിട്ടിരിക്കുന്നു. ഇതുപോലെയാണ് വേദോപനിഷത്തുക്കൾ. എന്നാൽ വേർതിരിച്ചെടുത്ത വെണ്ണയും ശർക്കരയും എങ്ങനെ ഭോക്താവിനെ സുലഭമായി തൃപ്തിപ്പെടുത്തുന്നുവോ, അതുപോലെയാണ് ഭാഗവതം. അതുകൊണ്ടാണ് വേദോപനിഷത്തുക്കളെക്കൊണ്ടും ഗീതാശ്ലോകങ്ങളെക്കൊണ്ടും ഉണരാത്ത ഭക്തിജ്ഞാനവൈരാഗ്യങ്ങൾ ഭാഗവതശ്രവണമാത്രംകൊണ്ടുണരുമെന്നു പറഞ്ഞത്. ഇതിനു ശ്രീവ്യാസമഹർഷിതന്നെ ഉദാഹരണവുമാണ്. എങ്ങനെയെന്നാൽ വേദവേദാന്തങ്ങളെയും ഗീതാശ്ലോകങ്ങളെയും എഴുതിയ ആളാണ് ശ്രീവേദവ്യാസൻ. അദ്ദേഹത്തിനു നേരിട്ട ബുദ്ധിമോഹത്തെ അവകൊണ്ടൊന്നും അകറ്റാൻ പറ്റിയില്ലെന്നും ഭാഗവതംകൊണ്ടുമാത്രമാണ് അദ്ദേഹത്തിന്റെ ബുദ്ധിമോഹം നീങ്ങി കൃതാർത്ഥനായതെന്നും പ്രസിദ്ധമല്ലേ? നാരദമഹർഷേ! അങ്ങല്ലേ വ്യാസനു ചതുശ്ശ്ലോകീഭാഗവതമുപദേശിച്ചത്? അതിനെ വിസ്തരിച്ചെഴുതിക്കഴിഞ്ഞപ്പോഴല്ലേ അദ്ദേഹത്തിന്റെ ചിത്തമാന്ദ്യം മുഴുവൻ നീങ്ങിയത്. അങ്ങനെയുള്ള ഭാഗവതശ്രവണംകൊണ്ടു ഭക്തിജ്ഞാനവൈരാഗ്യങ്ങളുണരുമെന്നു വന്നാൽ അതൊരത്ഭുതമാണോ?

ഇത്രയും കേട്ട ശ്രീനാരദമഹർഷിയുടെ സംശയം തീർന്നു. അദ്ദേഹം കൃതാർത്ഥനായി. പുണ്യാതിരേകം കൊണ്ടുമാത്രം സാധിക്കുന്ന സൽസംഗത്തിന്റെയും ഭാഗവതശ്രവണത്തിന്റെയും മഹത്വത്തെ അദ്ദേഹം വാഴ്ത്തി.

## III

വീണ്ടും നാരദമഹർഷി ചോദിച്ചു: ഭക്തിജ്ഞാനവൈരാഗ്യങ്ങളുടെ വളർച്ചയ്ക്ക് ഏകഹേതുവായ ഭാഗവതജ്ഞാനയജ്ഞം എവിടെവെച്ചാണ് നടത്തേണ്ടത്?

എന്താ ണ് അതിന്റെ ആചരണവിധി? യജ്ഞാരംഭത്തിൽ ഭാഗവതമാഹാത്മ്യത്തെ കീർത്തിക്കേണ്ടതല്ലേ. എത്ര ദിവസംകൊണ്ടാണ് യജ്ഞം പൂർത്തിയാക്കേണ്ടത്? എന്നും കൂടി പറഞ്ഞുതന്നാൽ കൊള്ളാമെന്ന് . ബ്രഹ്മപുത്രന്മാർ മറുപടി പറയാൻ തുടങ്ങി:

നാരദ! ഹരിദ്വാരത്തിനടുത്തു ഗംഗാതീരത്തിൽ ത്തന്നെ 'ആനന്ദ'മെന്നു പ്രസിദ്ധമായൊരു സ്ഥലമുണ്ട്. അതു ദിവ്യവും ഈശ്വരന്റെ നിത്യസാന്നിദ്ധ്യവുമുള്ള പുണ്യസ്ഥലമാണ്. പക്ഷിമൃഗാദികൾക്കും അന്യോന്യ വൈരമോ ഫലമൂല്യാദികൾക്ക് കുറവോ അവിടെയില്ല. പുണ്യമേറിയ ആ തീർത്ഥക്കരയിൽവെച്ചു നടത്തപ്പെടുന്ന ഭാഗവതകഥാലാപംകൊണ്ടു ഭക്തിജ്ഞാനവൈരാഗ്യ ങ്ങൾ ഊർജ്ജസ്വലങ്ങളായി അവിടെയ്ക്കു വന്നുചേരും. എവിടെ ഭാഗവതാലാപശബ്ദം മുഴങ്ങുന്നുവോ അവിടെ ഭക്തിജ്ഞാനവൈരാഗ്യങ്ങളെത്തിച്ചേരാതിരിക്കില്ല. കഥാ ശ്രവണംകൊണ്ട് അവ പരിപുഷ്ടങ്ങളായിത്തീരുകയും ചെയ്യും.

എന്നിങ്ങനെ പറഞ്ഞ സനകാദിമഹർഷിമാർ ശ്രീ നാരദനോടുകൂടി ഗംഗാതീരത്തിലേയ്ക്കു പുറപ്പെട്ടു. കഥാ ശ്രവണത്തിലുള്ള കൗതുകംകൊണ്ടാണ് സനകാദി മഹർ ഷിമാർ ഗംഗാതീരത്തേയ്ക്കുവന്നത്. അവർ ആനന്ദതടത്തി ലെത്തിക്കഴിഞ്ഞപ്പോഴയ്ക്കു നാരദമഹർഷി ഭാഗവത യജ്ഞം നടത്താൻ പോവുന്നുവെന്ന കഥ ലോകത്തും ദേവലോകത്തും ബ്രഹ്മലോകത്തുമുള്ള എല്ലാവരും അറി ഞ്ഞുകഴിഞ്ഞു. പലരും ഗംഗാതീരത്തേയ്ക്കു സംഘം സംഘമായി പുറപ്പെടാൻ തുടങ്ങി.

ഭൃഗു, വസിഷ്ഠൻ, ച്യവനൻ, ഗൗതമൻ, മേധാ തിഥി, ദേവലൻ, ദേവരാതൻ, പരാശരൻ, വ്യാസൻ തുട ങ്ങി അസംഖ്യം ഋഷികൾ അവരുടെ ശിഷ്യകുടുംബങ്ങ ളോടുകൂടി പുറപ്പെട്ടു. ദേവന്മാർ, സിദ്ധന്മാർ സാദ്ധ്യന്മാർ തുടങ്ങിയവർ അവരുടെ കുടുംബങ്ങളോടുകൂടി പുറപ്പെട്ടു. ബ്രാഹ്മണർ, ക്ഷത്രിയർ തുടങ്ങിയവരും അസംഖ്യം വന്നു ചേർന്നു. വേദങ്ങൾ, ഉപനിഷത്തുക്കൾ, ശാസ്ത്രങ്ങൾ,

തന്ത്രങ്ങൾ, മന്ത്രങ്ങൾ, പതിനേഴുപുരാണങ്ങൾ തുടങ്ങിയവയും തീർത്ഥങ്ങൾ, തപോവനങ്ങൾ, പർവ്വതങ്ങൾ തുടങ്ങിയവയും സ്വരൂപത്തെ പ്രാപിച്ചുകൊണ്ടു ഭാഗവതയജ്ഞശാലയിൽ വന്നുചേർന്നു. എല്ലാവരും സനകാദിമഹർഷിമാരെയും ശ്രീനാരദമഹർഷിയെയും വണങ്ങി കഥാശ്രവണതല്പരരായി യഥാസ്ഥാനങ്ങളിൽ ഇരുന്നു. മംഗളപദാർത്ഥങ്ങളെക്കൊണ്ടു യജ്ഞവേദി ഭംഗിയായി അലങ്കരിയ്ക്കപ്പെട്ടു. ആ സമയത്തു ദേവന്മാർ വിമാനങ്ങളിലിരുന്നു ധാരാളം കല്പവൃക്ഷപുഷ്പങ്ങളെ വർഷിച്ചു. ഇങ്ങനെ എല്ലാവരും ഒരേ മനസ്സായി ഭാഗവതശ്രവണത്തിൽ ബദ്ധശ്രദ്ധന്മാരായിരിക്കുമ്പോൾ സനൽകുമാര മഹർഷി നാരദനോടായിക്കൊണ്ടു ഭാഗവതമാഹാത്മ്യത്തെപ്പറയാൻ തുടങ്ങി.

പന്ത്രണ്ടു സ്കന്ധങ്ങളും പതിനെണ്ണായിരം ശ്ലോകങ്ങളുമടങ്ങിയതും ശ്രീശുകൻ പരീക്ഷിത്തിനു പറഞ്ഞുകൊടുത്തതുമായ ഭാഗവതത്തിന്റെ ശ്രവണംകൊണ്ട് ഒരാൾ സംസാരമുക്തനും കൈവല്യപ്രാപ്തനുമായിത്തീരുന്നു. ഏതുവരെയാണൊരാൾ ഭാഗവതത്തെ ശ്രവിക്കാതിരിക്കുന്നത്, അതുവരെയാണ് പാപവും അജ്ഞാനവും ബന്ധവും ദുഃഖവും അയാളെ പീഡിപ്പിക്കുന്നത്. ഭാഗവതശ്രവണംകൊണ്ടു കൈവല്യമൂർത്തിയായ ഭഗവാൻ ശ്രീഹരി ഹൃദയത്തിൽ പ്രകാശിക്കാനിടയായിത്തീരുന്നു. ഭഗവൽ സാന്നിധ്യംകൊണ്ട് അവയെല്ലാം അകന്നു ജീവൻ ചരിതാർത്ഥനായിത്തീരുന്നു. ഒരുപാടു ഗ്രന്ഥങ്ങളെയും ശാസ്ത്രങ്ങളെയും പഠിച്ചതുകൊണ്ടു പ്രയോജനമില്ല. ഭാഗവതത്തെ പഠിച്ചാൽ മാത്രമേ ജീവൻ കൃതാർത്ഥനാവുന്നുള്ളു. ഭാഗവതത്തെ പഠിച്ചൊരാൾ മറ്റൊന്നും പഠിച്ചില്ലെങ്കിലും ദോഷമില്ലതാനും. എല്ലാവിധ യാഗങ്ങളെക്കാളും തപസ്സുകളേക്കാളും യോഗങ്ങളേക്കാളും ശ്രേഷ്ഠമാണ് ഭാഗവതശ്രവണം. ഭാഗവതം ശ്രവിച്ചൊരാൾക്കു മുക്തിക്കുവേണ്ടി മറ്റൊന്നും ചെയ്യേണ്ടതില്ല. ശരിയായ അർത്ഥബോധത്തോടുകൂടി ഭാഗവതം വായിക്കുന്നൊരാളുടെ സകലപാപങ്ങളും നശിക്കും. മുഴുവൻ വായിക്കാൻ കഴിഞ്ഞില്ലെങ്കിൽകൂടി വൈഷമ്യമില്ല. ഏതാനും സ്കന്ധങ്ങളോ അധ്യായങ്ങളോ ശ്ലോകങ്ങളോ ആയാൽ

പ്പോലും ജീവൻ പാപങ്ങളെയും അജ്ഞാനത്തെയും വിട്ടു ചാരിതാർത്ഥ്യത്തെ പ്രാപിക്കും. ജീവിതത്തിന്റെ അവസാനകാലത്തു മരണശയ്യയിൽവെച്ചു ഭാഗവതശ്രവണം ചെയ്യാൻ വളരെ പുണ്യമുള്ളവർക്കേ സാധിക്കു. അങ്ങനെ സാധിക്കുന്നപക്ഷം ആ ശ്രോതാവു തീർച്ചയായും വൈകുണ്ഠപദത്തെ പ്രാപിക്കുന്നു. അതുപോലെ ഭാഗവതഗ്രന്ഥത്തെ സ്വർണ്ണസിംഹാസനത്തിൽവെച്ചു ഒരു വൈഷ്ണവഭക്തനു ദാനം ചെയ്യുന്നുവെങ്കിൽ അദ്ദേഹവും കൃഷ്ണസായുജ്യത്തെ പ്രാപിക്കുകതന്നെ ചെയ്യും.

ആയുഷ്കാലത്തിലൊരിക്കലും ഭാഗവതത്തെ ശ്രവിക്കാതെ തന്നെ ഒരു മനുഷ്യൻ തന്റെ ജീവിതത്തെ കഴിച്ചുകൂട്ടുന്നുവെങ്കിൽ ചണ്ഡാളനെപ്പോലെയൊ കഴുതയെപ്പോലെയോ അയാളും തന്റെ ആത്മോദ്ധാരണത്തിനൊന്നും ചെയ്യാതെതന്നെ ഒരുജന്മത്തെ നശിപ്പിക്കുകയാണ് ചെയ്യുന്നത്. മാത്രമല്ല, അയാൾ പാപിയും മൃഗതുല്യനുമാണെന്നുകൂടിപ്പറയണം. അങ്ങനെയുള്ള കഷ്ട ജീവിതം ആർക്കും ഉണ്ടാവാതിരിക്കയാണ് വേണ്ടത്. ചിലപ്പോഴെങ്കിലും ഭാഗവതശ്രവണവും പഠനവും സാധിക്കാൻ എല്ലാവരും ശ്രമിക്കേണ്ടതാണ്. ഭാഗവതകഥാശ്രവണം എല്ലാവർക്കും എപ്പോഴും സാധിക്കാവുന്ന ഒന്നല്ല. അനേകജന്മങ്ങളിലെ പുണ്യംകൊണ്ടുമാത്രമാണ് അതു ചിലർക്കു സാധിക്കുന്നത്. അതിനാൽ ഭാഗവതശ്രവണത്തിനുള്ള സന്ദർഭം കിട്ടുമ്പോൾ ആരും ഒരിക്കലും അതിനെ വേണ്ടപോലെ ഉപയോഗപ്പെടുത്താതിരിക്കരുത്. ഭാഗവതശ്രവണത്തിനു ദിവസത്തിന്റെയോ സമയത്തിന്റെയോ നിയമമൊന്നുമില്ല. ആയുഷ്കാലം മുഴുവൻ എപ്പോഴും ശ്രവിക്കുകയാണ് വേണ്ടത്. എന്നാൽ ഈ കലികാലത്തെ മനുഷ്യർക്കു പല കാരണങ്ങളെക്കൊണ്ട് അതു സാധിക്കാത്തതിനാലാണ് ഏഴുദിവസമെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നത്. ഏതു പ്രകാരത്തിലുള്ള മറ്റു യജ്ഞങ്ങളെക്കാളും തപസ്സുകളേക്കാളും സപ്താഹയജ്ഞശ്രവണത്തിന്നു ഫലാധിക്യമുണ്ട്. ഈ കാരണത്താൽത്തന്നെ മറ്റെല്ലാ യജ്ഞങ്ങളെക്കാളും ശ്രേഷ്ഠമാണ് ഭാഗവതസപ്താഹയജ്ഞം.

ഭാഗവതമാഹാത്മ്യത്തെക്കുറിച്ച് ഇത്രയും കേട്ട ശൗനകമഹർഷിക്ക് ഒരു സംശയമുണ്ടായി. അദ്വൈതവും നിരുപാധികവുമായ ആത്മാജ്ഞാനത്തെപ്പോലും അതിശയിക്കത്തക്ക നിലയിലുള്ള ഈ മാഹാത്മ്യം ഭാഗവതത്തിനെങ്ങനെയുണ്ടായി എന്ന്. സൂതൻ അപ്പോൾതന്നെ അതിനു മറുപടിയും പറഞ്ഞു.

ശ്രീകൃഷ്ണഭഗവാന്റെ സ്വർഗ്ഗാരോഹണത്തിനുമുമ്പ് അവിടുത്തെ തിരുമുഖത്തിൽനിന്നുതന്നെ പരമമായ ജ്ഞാനത്തെ ഗ്രഹിച്ച് അവിടുത്തെ നിർദ്ദേശപ്രകാരം ബദരി കാശ്രമത്തിലേയ്ക്കു പോവാൻ പുറപ്പെട്ട ഉദ്ധവൻ ഭഗവാനോട് ഇപ്രകാരം പറഞ്ഞു: കരുണാനിധിയായ വാസുദേവ! അവിടുന്നു ഭൂമിയിൽനിന്ന് അന്തർദ്ധാനം ചെയ്യാൻ തുടങ്ങുകയാണ്. കലിയുഗം ഇതാ ആസന്നമായിരിക്കുന്നു. കലികാലത്തുള്ള മനുഷ്യർക്കു സദാചാരനിഷ്ഠയോ ധർമ്മാചരണമോ വിവേകമോ ഉണ്ടാവില്ലെന്ന കാരണത്താൽ അവർ പാപികളും ദുഃഖികളുമായിത്തീരും. അവർക്കു ഭക്തിജ്ഞാനവൈരാഗ്യങ്ങളോ ഈശ്വരശരണാ ഗതിയോ ഉണ്ടാവില്ല. ശരിയായ സത്സംഗംപോലും കിട്ടാനിടവരാതെ അവരൊക്കെ നിത്യദുഃഖികളായിത്തന്നെ കഴിയേണ്ടിവരുമല്ലോ. അങ്ങനെയുള്ള ജീവന്മാരുടെ ഉദ്ധാരണത്തിനും ശ്രേയസ്സിന്നും വേണ്ടി അവിടുത്തെ സാന്നിധ്യം ഭൂമിയിലുണ്ടാവേണ്ടതത്യാവശ്യമാണ്. അതിനാൽ ഇപ്പോൾ അന്തർധാനം ചെയ്യേണ്ട എന്ന് ഉദ്ധവന്റെ അഭിപ്രായം തികച്ചും ന്യായമാണെന്നു ഭഗവാനുതോന്നി. എന്താണ് അതിനൊരു പോംവഴി കാണേണ്ടതെന്ന് അല്പനേരം ആലോചിച്ചു. അനന്തരം തന്റെ ചൈതന്യത്തെ ഭാഗവതത്തിൽ അർപ്പിച്ചു. അതിനാൽ ശ്രീകൃഷ്ണസ്വരൂപം ഭൂമിയിൽനിന്നന്തർധാനം ചെയ്തെങ്കിലും ശ്രീകൃഷ്ണചൈതന്യം ഭാഗവതാകാരേണ വാങ്മയ സ്വരൂപേണ നിലനിൽക്കാൻ തുടങ്ങുകയും ചെയ്തു. അതിനാൽ ഭാഗവതമെന്നത് ഒരു പുരാണമോ സംഹിതയോ ഗ്രന്ഥമോ അല്ല; ശ്രീകൃഷ്ണഭഗവാന്റെ വാങ്മയസ്വരൂപമാണെന്നർത്ഥം. അതുകൊണ്ടു ഭാഗവതത്തിന്റെ ശ്രവണം, പഠനം, സ്മരണം, പൂജനം തുടങ്ങിയവയെല്ലാം കലിധർമ്മത്തെ അകറ്റാനും ഭക്തി

ജ്ഞാനവൈരാഗ്യങ്ങളെ വളർത്താനും ജന്മസാഫല്യത്തെ പ്രാപിക്കാനുമെല്ലാം ഏറ്റവുംപറ്റിയ മാർഗ്ഗങ്ങളായി ത്തീർന്നു. കരുണാനിധിയായ ഭഗവാൻ ഇങ്ങനെ ചെയ്യാതി ട്ടില്ലായിരുന്നുവെങ്കിൽ ദാരുണമായ ഈ കലികാലത്തു വൈഷ്ണവീമായയെ ആർക്ക് എങ്ങനെജയിക്കാൻ സാധി ക്കും!

സൂതൻ പിന്നെയും പറഞ്ഞു: ശൗനക! സനൽ കുമാരമഹർഷി ഭാഗവതമാഹാത്മ്യത്തെ ഇങ്ങനെ കീർ ത്തിച്ച സമയത്ത് ആ രംഗത്തിൽ ആശ്ചര്യകരമായൊരു സംഗതിയുണ്ടായി. വൃന്ദാവനത്തിൽ യമുനാതീരത്തു മൂർച്ഛിതന്മാരായിക്കിടന്നിരുന്ന ജ്ഞാനവൈരാഗ്യങ്ങളാ കുന്ന പുത്രന്മാരോടുകൂടി പ്രേമസ്വരൂപിണിയായ ഭക്തി ദേവി പെട്ടെന്നവിടെ എത്തിച്ചേർന്നു. ഹരേ! ഗോവിന്ദ! നാരായണ! ഇത്യാദിശബ്ദങ്ങൾ അവിടെ മുഴങ്ങാൻ തുടങ്ങി. വിദൂരത്തായിരുന്ന ഭക്തിയും ജ്ഞാനവൈരാഗ്യ ങ്ങളും എങ്ങനെയാണ് പെട്ടെന്നവിടെവന്നുചേർന്ന തെന്നു ശ്രോതാക്കന്മാർക്കു മുഴുവൻ സംശയമുണ്ടായി. അവരതിനെ പ്രകാശിപ്പിക്കുകയും ചെയ്തു. ഭാഗവത മാഹാത്മ്യകഥാർത്ഥത്തിൽനിന്നാണ് ഇവർ പ്രകാശിച്ച തെന്നു സനൽകുമാരമഹർഷി അതിനു മറുപടിയും പറഞ്ഞു. അപ്പോൾ ഭക്തിദേവി സനൽകുമാരമഹർഷി യോടു പറഞ്ഞു:

മഹാത്മാവും ബ്രഹ്മപുത്രനുമായ സനൽകുമാര മഹർഷേ! അങ്ങയുടെ വാക്കുകൾകൊണ്ടു ഞാൻ പരി പുഷ്ടയായി. എന്റെ പുത്രന്മാരായ ഈ ജ്ഞാനവൈ രാഗ്യങ്ങൾ പ്രബലന്മാരുമായിത്തീർന്നു. പക്ഷേ ഞങ്ങൾ എവിടെ ഇരിക്കണമെന്നറിയുന്നില്ല. അങ്ങു തന്നെ ഞങ്ങൾക്കു തക്കതായ സ്ഥാനം കല്പിച്ചുതരണം. കലി ധർമ്മബാധയില്ലാത്ത ഒരുസ്ഥലവും ഞങ്ങൾ കാണു ന്നില്ല. എന്നിങ്ങനെയുള്ള ഭക്തിയുടെ അപേക്ഷയെ കേട്ട മഹർഷി പറഞ്ഞു: കലിധർമ്മത്തിന്റെ ബാധയില്ലാത്ത സ്ഥലമാണ് വിഷ്ണുഭക്തന്മാരുടെ മനസ്സ്. അതിനാൽ അവി ടെയിരുന്നോളൂ. നോക്കു! ഇവിടെ എത്ര അസംഖ്യം ഭക്ത ന്മാരാണിരിക്കുന്നത് അവരുടെയൊക്കെ മനസ്സിൽ ജ്ഞാന

വൈരാഗ്യങ്ങളോടുകൂടി ഊർജ്ജസ്വലയായി പ്രകാശിച്ചിരിക്കു. ലോകത്തിൽവച്ചു പരമനിർദ്ധനനും നിസ്സാരനുമാണെങ്കിൽകൂടി ഹരിഭക്തിയുള്ളവൻ ധന്യനാണ്. എന്തുകൊണ്ടെന്നാൽ വൈകുണ്ഠമൂർത്തിയായ ഭഗവാൻ വൈകുണ്ഠലോകത്തേപ്പോലും ഉപേക്ഷിച്ചാണ് ഭക്തന്റെ മനസ്സിലേയ്ക്ക് ഓടിപ്പോവുന്നത്.

ഭാഗവതത്തിന്റെ മഹത്ത്വത്തെക്കാണിക്കാൻ എന്തിനധികം പറയുന്നു! ബ്രഹ്മസ്വരൂപമാണ് ഭാഗവതം. അതിനെ പരമാർത്ഥമായാശ്രയിക്കുന്നവനു നല്ല വക്താവിന്റെ മുഖത്തിൽനിന്നു കേൾക്കാൻ സാധിക്കുന്നു. ശ്രദ്ധയോടുകൂടി കേൾക്കുന്നവൻ ശ്രീകൃഷ്ണനാകുന്ന നിർഗുണബ്രഹ്മത്തെ പ്രാപിക്കുകയും ചെയ്യുന്നു. അതിനാൽ അന്യധർമ്മങ്ങളെയെല്ലാം വിട്ടു ഭാഗവതത്തെ ആശ്രയിക്കുന്നവൻ ധന്യനാണ്.

## IV

ഭാഗവതമാഹാത്മ്യശ്രവണംകൊണ്ടും ഭക്തിദേവിയുടെ സാന്നിദ്ധ്യംകൊണ്ടും ശ്രോതാക്കളുടെ മനസ്സിലെല്ലാം ഭക്തിഭാവമുദ്ദീപിച്ചു. ഭക്തിഭാവത്തിന്റെ ഉദ്ദീപനമുണ്ടായപ്പോൾ ഭക്തവത്സലനായ ഭഗവാൻ അവരുടെയെല്ലാം മനസ്സിൽ വിളങ്ങാൻ തുടങ്ങി. ഭഗവൽസാന്നിദ്ധ്യമുണ്ടായപ്പോൾ അവരൊക്കെ അലൗകികമായ ഈശ്വരാനുഭവത്തിൽ മുഴുകി ആനന്ദമഗ്നരാകുകയും ഗൃഹകുടുംബാദികളെയും ശരീരത്തെയും മറന്നു കീർത്തനങ്ങളെ ആലപിക്കാൻ തുടങ്ങുകയും ചെയ്തു. വൈകുണ്ഠവാസികളായ ഉദ്ധവൻ തുടങ്ങിയ ഭക്തശിരോമണികൾകൂടി അവിടെ വന്നുചേർന്നു. അതോടെ ആ സദസ്സിൽ ഹരിഭക്തിയുടെ പ്രവാഹംതന്നെയുണ്ടായി. സർവ്വജനങ്ങൾക്കും രോമാഞ്ചവും ആനന്ദബാഷ്പവുമുണ്ടായി. സദസ്സിന്റെ ഈഭാവവിശേഷത്തെക്കണ്ട നാരദമഹർഷി ആശ്ചര്യഭരിതനായി. മൂഢന്മാരും ഖലന്മാരും തിര്യക്കുകൾകൂടിയും സപ്താഹശ്രവണംകൊണ്ടു പരിശുദ്ധന്മാരായിത്തീരുകയും വൈകുണ്ഠത്തെ പ്രാപിക്കുകയും ചെയ്യുമെന്നദ്ദേഹത്തിനു ബോദ്ധ്യമായി. എങ്കിലും എന്തെല്ലാം പാപങ്ങളൊക്കെ ഈ സപ്താഹശ്രവണം കൊണ്ടു നശിക്കും, ഇതുകൊണ്ടും നശിക്കാത്ത വല്ല

പാപവുമുണ്ടോ എന്നദ്ദേഹത്തിനു സംശയമുണ്ടായി. പഞ്ച മഹാപാതകങ്ങൾ ബ്രഹ്മസ്വാപഹാരം എന്നുവേണ്ട, എന്തെല്ലാം പാപങ്ങൾ ശരീരവാങ്മനസ്സുകൾകൊണ്ടുചെയ്യാൻ കഴിയുമോ, അവയെല്ലാം സപ്താഹശ്രവണംകൊണ്ടു നശിക്കുമെന്നു സനൽകുമാരമഹർഷി പറഞ്ഞു: പോരെങ്കിൽ അതിനെ തെളിയിക്കുന്ന ഒരു ഇതിഹാസത്തെപ്പറയാമെന്നുപറഞ്ഞ് അതിനെയും പറയാൻതുടങ്ങി.

പണ്ടൊരു കാലത്ത് തുംഗഭദ്രാനദിയുടെ തീരത്ത് മനോഹരമായൊരു ഗ്രാമമുണ്ടായിരുന്നു. നാലുവർണ്ണത്തിൽപ്പെട്ട ജനങ്ങളും അവിടെ ധാരാളമായി താമസിച്ചുവന്നു. അക്കൂട്ടത്തിൽ ആത്മദേവനെന്നു പേരായൊരു ബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹം ശ്രൗതസ്മാർത്ത കർമ്മങ്ങളെ വിധിയാംവണ്ണം ചെയ്തുവന്ന ഒരുത്തമ ബ്രാഹ്മണനായിരുന്നു. ധുന്ധുളി എന്നുപേരായ അദ്ദേഹത്തിന്റെ പത്നി നല്ല കുടുംബത്തിൽ ജനിച്ചവളും സൗഭാഗ്യവതിയുമായിരുന്നെങ്കിലും സൽസ്വഭാവമുള്ളവളായിരുന്നില്ല. ആവശ്യമില്ലാതെ എപ്പോഴും സംസാരിക്കുക, മറ്റുള്ളവരെ കുറ്റം പറയുക, ഗൃഹകൃത്യങ്ങളിൽ താൽപ്പര്യമില്ലാതിരിക്കുക, ശ്രൗതസ്മാർത്തകർമ്മങ്ങളിലും ഈശ്വരനിലും വിശ്വാസമില്ലാതിരിക്കുക തുടങ്ങിയവയായിരുന്നു അവരുടെ സ്വഭാവത്തിന്റെ മാതൃകകൾ. പ്രായേണ എല്ലാ ഭാഗ്യങ്ങളും അവർക്കുണ്ടെങ്കിലും ഒരു പുത്രനില്ലാത്തതിനാൽ അപുത്രതാദുഃഖം ആത്മദേവനെ വല്ലാതെ പീഡിപ്പിച്ചുകൊണ്ടിരുന്നു. തന്റെ സമ്പത്തിന്റെ പകുതിഭാഗം അദ്ദേഹം പല സൽകർമ്മങ്ങൾക്കായുപയോഗിച്ചു. അതിന്റെ ഫലമായിട്ടെങ്കിലും ഒരുപുത്രനുണ്ടാകട്ടെ എന്ന ഉദ്ദേശത്താലാണങ്ങനെ ചെയ്തത്. പക്ഷേ ഒരു ഫലവുമുണ്ടായില്ല. അദ്ദേഹത്തിനു പുത്രനോ പുത്രിയോ ഒന്നുമുണ്ടായില്ല. അപുത്രതാദുഃഖംകൊണ്ട് ആർത്തനായ ആത്മദേവനു ലോകജീവിതംതന്നെ മടുത്തു. എന്നാൽ അദ്ദേഹത്തിന്റെ പത്നിക്ക് അത്രയൊന്നും അസുഖം തോന്നിയില്ല. ആത്മദേവൻ ഒരുദിവസം ഒന്നുംപറയാതെ ഗൃഹത്തിൽ നിന്നിറങ്ങിപ്പോയി. കാട്ടിൽപോയി അസ്വസ്ഥനായി ഒരു വൃക്ഷത്തണലിലിരുന്നു വിശ്രമിക്കാനും അതേസമയത്തു ദുഃഖിക്കാനും തുടങ്ങി. അധികം താമസിയാതെ ഒരു

സംന്യാസിയും ആ വഴിക്കുവന്നു. അദ്ദേഹവും ആ മരച്ചുവട്ടിൽ വിശ്രമിക്കാനിരുന്നു. ബ്രാഹ്മണന്റെ ദുഃഖഭാരത്തെ അറിഞ്ഞ അദ്ദേഹം എന്താണ് ദുഃഖകാരണമെന്നു ചോദിച്ചു. ബ്രാഹ്മണൻ തന്റെ വർത്തമാനങ്ങളെല്ലാം പറഞ്ഞു. അവസാനം ഒരു പുത്രഭാഗ്യമില്ലാത്ത ജീവിതത്തിൽ വെറുത്തു താൻ മരിക്കാൻ തീർച്ചയാക്കിയിരിക്കയാണെന്നും പറഞ്ഞു. അതുകേട്ട സന്ന്യാസിക്കു മനസ്സലിഞ്ഞു. അദ്ദേഹം സംസാരത്തിന്റെ ദുഃഖഭാവത്തെപ്പറ്റി പലതും പറഞ്ഞു. അതുകൊണ്ടു സന്ന്യസിച്ചു പരിവ്രാജനം ചെയ്യാനുപദേശിച്ചു. അതൊന്നും ആത്മദേവനിഷ്ടമായില്ല. ഒരു പുത്രനെ ലഭിക്കലല്ലാതെ മറ്റൊന്നുകൊണ്ടും തനിക്കു സമാധാനം കിട്ടാൻ പോവുന്നില്ലെന്ന് അദ്ദേഹം തീർത്തുപറഞ്ഞു. പുത്രനില്ലാത്ത ജീവിതത്തെക്കാൾ തനിക്കു മരണമാണ് അഭികാമ്യമായിരിക്കുന്നതെന്നും അദ്ദേഹം പറഞ്ഞു. അതുകേട്ടു ദയാപരവശനായിത്തീർന്ന സന്ന്യാസി അദ്ദേഹത്തിനൊരുപഴംകൊടുത്തു. ആ പഴത്തെ ബ്രാഹ്മണന്റെപത്നി ഭക്തിശ്രദ്ധയോടെ കഴിച്ച്, വ്രതനിഷ്ഠയോടും ഈശ്വരഭജനത്തോടും കൂടിയിരുന്നാൽ ഒരുകൊല്ലത്തിനുള്ളിൽ ഒരുപുത്രനുണ്ടാവുമെന്നും പറഞ്ഞ് സന്ന്യാസിപോയി.

ആത്മദേവന് ആ സന്ന്യാസിയുടെവാക്കിൽ വിശ്വാസവും സന്തോഷവുമുണ്ടായി. അതിനാൽ അദ്ദേഹം പ്രസന്നവദനനായി ഗൃഹത്തിലേയ്ക്കു മടങ്ങി. ഗൃഹത്തിലെത്തി സന്തോഷപാരവശ്യത്തോടുകൂടുംവണ്ണം പത്നിയോടു നടന്നവർത്തമാനങ്ങളൊക്കെപ്പറഞ്ഞു. പഴംകൊടുത്തു. ഭക്തിയോടുകൂടി പഴത്തെ കഴിക്കാനും വ്രതനിഷ്ഠയോടും ഈശ്വരഭജനത്തോടുംകൂടിയിരിക്കാനും പത്നിയെ ഉപദേശിക്കുകയും ചെയ്തു. ധുന്ധുളിക്കു തന്റെ ഭർത്താവിന്റെ വാക്കിലോ പഴത്തിലോ ഒന്നും അല്പംപോലും വിശ്വാസം തോന്നിയില്ല. തനിക്കൊരു പുത്രനുണ്ടാവണമെന്ന ആഗ്രഹമുണ്ടായിരുന്നില്ല. എങ്കിലും ഭർത്തൃപ്രീതിക്കുവേണ്ടി കപടമായി സന്തോഷത്തെ അഭിനയിക്കുകയും പഴം കഴിക്കാമെന്നു പറയുകയുംചെയ്തു. പിറ്റേദിവസം ആത്മദേവനോടു താൻ പഴം കഴിച്ചുവെന്നു പറഞ്ഞുവെങ്കിലും കഴിച്ചിരുന്നില്ല. അന്നുതന്നെ ആ

സ്ത്രീയുടെ അനുജത്തി ജ്യേഷ്ഠത്തിയെ കാണാൻവേണ്ടി അവിടെവന്നു. അവർ തമ്മിൽ ഗാർഹികമായും പ്രാരാബ്ധ പരമായും പലതും സംസാരിച്ച കൂട്ടത്തിൽ ധുന്ധുളി തന്റെ പഴത്തിന്റെ കാര്യവും ഭർത്താവിനു പുത്രനില്ലാത്തതു കൊണ്ടുള്ള ദുഃഖത്തേയും മറ്റും വിസ്തരിച്ചുപറഞ്ഞു. കൂട്ടത്തിൽ തനിക്കു ഗർഭം ധരിക്കാനോ പ്രസവിക്കാനോ താൽപ്പര്യമില്ലെന്നും അങ്ങനെചെയ്താൽ സംഭവിച്ചേക്കാമെന്ന ദോഷങ്ങളെയുംകൂടിപ്പറഞ്ഞു. ഉടനെ അനുജത്തി ഇതൊരു സന്ദർഭമാണെന്നുകരുതി താനിപ്പോൾ ഗർഭിണിയാണെന്നും പ്രസവിച്ചു കഴിഞ്ഞാൽ ആരുമറിയാതെ കുട്ടിയെ വിലയ്ക്കു തരാമെന്നും പറഞ്ഞു. ജ്യേഷ്ഠത്തിക്കു അതു നല്ലകാര്യമായിതോന്നി. അങ്ങനെ അവർ തമ്മിൽ ഉടമ്പടിചെയ്തു. പരീക്ഷണത്തിനുവേണ്ടി ആത്മദേവൻ കൊടുത്ത പഴത്തെ പശുവിനുംകൊടുത്തു.

ഗർവ്വും അഹങ്കാരവും മുഴുത്ത ധുന്ധുളി പിറ്റേ ദിവസംതന്നെ ഭർത്താവിനോടു താൻ ഗർഭം ധരിച്ചിരിക്കുന്നുവെന്നു കളവുപറഞ്ഞു. ബ്രാഹ്മണനാകട്ടെ ഭാര്യയുടെ വാക്കു സത്യമാണെന്നു വിശ്വസിച്ചു സന്ന്യാസിയുടെ മഹത്വത്തെ വാഴ്ത്തി. ക്രമേണ ഗർഭിണികളുടെ എല്ലാ ചേഷ്ടകളെയും അഭിനയിച്ചുകൊണ്ടും വസ്ത്രംകൊണ്ടു വയറു വലുതാക്കിയും ആ ബ്രാഹ്മണസ്ത്രീ സാധുവായ തന്റെ ഭർത്താവിനെ വഞ്ചിച്ചുകൊണ്ട് കഴിയാൻ തുടങ്ങി. അങ്ങനെ ഏതാനും മാസങ്ങൾ കഴിഞ്ഞപ്പോൾ ഒരു ദിവസം രാത്രി അനുജത്തി പ്രസവിച്ചു. ആരുമറിയാത്ത നിലയിൽ രാത്രിതന്നെ കുട്ടിയെ ജ്യേഷ്ഠത്തിക്കെത്തിച്ചു കൊടുക്കുകയും ചെയ്തു.

പിറ്റേന്നു പ്രഭാതത്തിൽ തന്റെഭാര്യ പ്രസവിച്ചു പുത്രനുണ്ടായിരിക്കുന്നുവെന്ന കഥ ആത്മദേവനറിഞ്ഞു. അദ്ദേഹം സന്തോഷഭരിതനായി. കുട്ടിയുടെ ദീർഘായുസ്സിന്നും ശ്രേയസ്സിന്നുംവേണ്ടി അനേകം സൽക്കർമ്മങ്ങൾ ചെയ്തു. ധുന്ധുകാരിയെന്നു പുത്രനു നാമകരണവും ചെയ്തു. അധികം താമസിയാതെതന്നെ പഴംതിന്ന പശുവും പ്രസവിച്ചു. അതും ഒരു മനുഷ്യക്കുട്ടിയായിരുന്നു. ആത്മദേവന്റെ സന്തോഷം ഇരട്ടിയായി. ആ കുട്ടിക്കു ഗോകർണ്ണനെന്നും നാമകരണം ചെയ്തു. അപുത്രതാദുഃഖംകൊണ്ടാർ

ത്തനായിരുന്ന ആത്മദേവനെ സന്തോഷഭരിതനാക്കി കൊണ്ടു രണ്ടുകുട്ടികളും വളരാൻ തുടങ്ങി. അവർക്കു അതാതുസമയത്തു ചെയ്യേണ്ടതായ സംസ്ക്കാരങ്ങളെയും അപ്പഴപ്പോൾ ചെയ്തുവന്നു. കാലംകൊണ്ടു ധുന്ധുകാരി പരമദുഷ്ടനും മൂഢനുമായിത്തീർന്നു. ഗോകർണ്ണൻ നല്ല ജ്ഞാനസമ്പന്നനും വിവേകിയും സദ്വൃത്തനുമായുംവളർന്നു. ധുന്ധുകാരിയുടെ ദുശ്ചേഷ്ടകളെക്കൊണ്ടും ഉപദ്രവങ്ങളെക്കൊണ്ടും ആത്മദേവന്നു ഗൃഹത്തിലിരുന്നു കഴിയാൻവയ്യാതായി. അദ്ദേഹം എന്തുചെയ്യണമെന്നറിയാതെ ഗോകർണ്ണന്റെ ഉപദേശംതേടി. ജ്ഞാനിയും യോഗ്യനുമായ ഗോകർണ്ണൻ അദ്ദേഹത്തിനു ഭക്തിജ്ഞാനവൈരാഗ്യങ്ങളെ ഉപദേശിച്ചു. ഇനി ഗൃഹത്തിലിരിയ്ക്കേണ്ടെന്നും വനത്തിൽപോയി തപസ്സു ചെയ്യുകയാണ് നല്ലതെന്നും പറഞ്ഞു. അദ്ദേഹം അതുപ്രകാരം ഗൃഹം വിട്ടിറങ്ങി. കാട്ടിൽപോയി തപോനിഷ്ഠനായിക്കൊണ്ടുതന്നെ ഭാഗവതത്തിലെ ദശമസ്കന്ധത്തെ നിരന്തരം വായിക്കാൻതുടങ്ങി. അതിന്റെ ഫലമായി അദ്ദേഹം അന്ത്യത്തിൽ ശ്രീകൃഷ്ണസായൂജ്യത്തെ പ്രാപിക്കുകയും ചെയ്തു.

## V

അച്ഛൻ വീടുവിട്ടുപോയതോടെ ഗോകർണ്ണൻ തീർത്ഥയാത്രയ്ക്കുപോയി. ധുന്ധുകാരിക്ക് അവർ രണ്ടാളും പോയതു വളരെ സൗകര്യമായി. പൈതൃകസ്വത്തു മുഴുവനെടുത്തു ധൂർത്തടിച്ചു. പണമെല്ലാം തീർന്നപ്പോൾ അമ്മയേയും ദ്രോഹി ഉപദ്രവിക്കാൻ തുടങ്ങി. ഭർത്തൃവഞ്ചനം തുടങ്ങി താൻചെയ്ത അസംഖ്യങ്ങളായ മഹാപാപങ്ങളെയോർത്ത് ആ സ്ത്രീയും വളരെ പശ്ചാത്തപിച്ചു. ഏതായാലും തനിക്കിനി രക്ഷയില്ലെന്നുകരുതി ഒരുദിവസം കിണറ്റിൽചാടി മരിച്ചു. അതുംകൂടി കഴിഞ്ഞതോടെ ധുന്ധുകാരി പൂർണ്ണസ്വതന്ത്രനായി. തനിക്കിഷ്ടപ്പെട്ട വേശ്യാസ്ത്രീകളെയെല്ലാം വീട്ടിൽകൊണ്ടുവന്നു താമസിപ്പിച്ചു. എല്ലാവിധ ദുർവൃത്തികളുടേയും കേന്ദ്രമായിത്തീർന്നു അദ്ദേഹത്തിന്റെ ഗൃഹം. പക്ഷേ പണത്തിന്റെ കുറവുണ്ടായിരുന്നു. അതു മോഷണംകൊണ്ടു തീർക്കാനുംതുടങ്ങി. കുറേദിവസം കഴിഞ്ഞപ്പോൾ ആ വേശ്യകൾക്കു സംശയമായി: ഇദ്ദേഹം ദിവസേന മോഷണം

നടത്തുന്നുണ്ടല്ലോ, അതിനാൽ ഒരുദിവസം രാജപുരുഷ ന്മാർ പിടിക്കാതിരിക്കില്ല അപ്പോൾ നമുക്കുംകൂടി ആപ ത്തായിത്തീരില്ലേഎന്ന്. അതിനാൽ അദ്ദേഹത്തെ കൊ ല്ലാൻ അവർ തീർച്ചപ്പെടുത്തി. ഒരുദിവസം രാത്രി ഉറങ്ങു മ്പോൾ ചുട്ടുപഴുപ്പിച്ച ഇരുമ്പുകൊണ്ട് അയാളുടെ നാവു പൊള്ളിച്ചു ശബ്ദിക്കാൻ വയ്യാതാക്കിയശേഷം കൈകാലു കൾ കൂട്ടികെട്ടി കിണറ്റിൽ കൊണ്ടുപോയിതള്ളി, അവ രൊക്കെ വീടുവിട്ടുപോയി.

തീർത്ഥയാത്ര നടത്തി വന്നിരുന്ന ഗോകർണ്ണൻ ജനങ്ങളിൽനിന്ന് അമ്മയുടേയും ധുന്ധുകാരിയുടേയും നിര്യാണവാർത്തയെ അറിഞ്ഞു മടങ്ങിപ്പോയി അവർക്കു ഗതികിട്ടാൻവേണ്ടി ഗയാശ്രാദ്ധമൂട്ടി മടങ്ങിപ്പോന്നു. ഒരുദിവസം വൈകുന്നേരം നിർജ്ജനമായ തന്റെ ഗൃഹ ത്തിലെത്തിച്ചേർന്നു. രാത്രിയിൽ ആഹാരം കഴിച്ചു ഗൃഹ ത്തിന്റെ പുരോഭാഗത്തു കിടക്കുന്ന അദ്ദേഹത്തിന്റെ നാലു ഭാഗവുമായി ഏതോ ഒരുസത്ത്വം ചുറ്റിത്തിരിയുന്നതായി തോന്നി. വിവേകിയായ ഗോകർണ്ണന് അതൊരു ഗതി കിട്ടാത്ത പ്രേതമായിരിക്കണമെന്നുതോന്നി. അദ്ദേഹം കയ്യിൽ ജലമെടുത്തു ജപിച്ച് തളിച്ച് ആരാണെന്നു ചോദി ച്ചപ്പോൾ താൻ ജ്യേഷ്ഠനായ ധുന്ധുകാരിയാണെന്നും ഗതികിട്ടാത്ത പ്രേതമായിരിക്കയാണെന്നും തന്നെ ഈ പരിതാപാവസ്ഥയിൽനിന്നു രക്ഷിക്കാൻ അനുജനല്ലാതെ മറ്റാരുമില്ലെന്നും അതുകൊണ്ടു തനിക്കു ഗതിവരുത്തി ത്തന്നു തന്നെ രക്ഷിക്കണമെന്നും പറഞ്ഞപേക്ഷിച്ചു. ഗോകർണ്ണൻ സ്തബ്ധനായി. കുറച്ചുസമയം ആലോചനാ മഗ്നനായിരുന്നു. അനന്തരം, അങ്ങയ്ക്കു ഗതിവരാൻ വേണ്ടിയാണല്ലോ, ഞാൻ ഗയാശ്രാദ്ധമൂട്ടിയത്, എന്നിട്ടും ഗതികിട്ടിയില്ലേ എന്ന്ചോദിച്ചു. അതുകേട്ട പ്രേതം, എന്റെ പാപത്തിനവസാനമില്ല, എന്തെല്ലാം പാപങ്ങളാണ് ഞാൻ ചെയ്തിരിക്കുന്നതെന്നതിനും കണക്കില്ല. അതിനാൽ ഒന്നല്ല; നൂറു ഗയാശ്രാദ്ധംകൊണ്ടുകൂടി എനിക്കു ഗതി കിട്ടാൻ പോവുന്നില്ല. വേറെ എന്തെങ്കിലും തന്നെ ചെയ്യ ണം എന്നുപറഞ്ഞു. ഇരിക്കട്ടെ; നാളെ പണ്ഡിതന്മാ രോടു ചോദിച്ചു വേണ്ടതു ചെയ്യാമെന്നു പറഞ്ഞു ഗോകർ ണ്ണൻ പ്രേതത്തെ യഥാസ്ഥാനത്തേയ്ക്കു പറഞ്ഞയച്ച് ഉറങ്ങാൻ കിടന്നു.

പക്ഷേ അദ്ദേഹത്തിനുറക്കം വന്നില്ല. ഗതികിട്ടാത്ത പ്രേതത്തിന്നു ഗതി വരുത്താനുള്ള കർമ്മങ്ങളിൽവെച്ച് ഏറ്റവും വലിയതാണ് ഗയാശ്രാദ്ധം. അതുകൊണ്ടുകൂടി ഗതി കിട്ടാത്തപക്ഷം ഇനി എന്തുചെയ്യാണ് ആ പ്രേതത്തിനു ഗതിവരുത്തേണ്ടതെന്ന ചിന്ത അദ്ദേഹത്തെ അലട്ടാൻതുടങ്ങി. ഒരുതീർപ്പും ചെയ്യാൻകഴിഞ്ഞില്ല. അങ്ങനെ രാത്രി കഴിഞ്ഞുകൂടി. പിറ്റേദിവസം രാവിലെ തന്റെ നിത്യകർമ്മങ്ങൾകഴിച്ചു ഗോകർണ്ണൻ പണ്ഡിതന്മാരെ സമീപിച്ചു വിവരംപറഞ്ഞു നിവൃത്തിയന്വേഷിച്ചു. പക്ഷേ അവർക്കും കാര്യമായൊന്നും പറയാൻ കഴിഞ്ഞില്ല. നിരാശനായ ഗോകർണ്ണൻ കർമ്മസാക്ഷിയായ ആദിത്യനെക്കുറിച്ചു കഠിനമായ തപസ്സനുഷ്ഠിക്കാൻ തുടങ്ങി. അതിന്റെ ഫലമായി ആദിത്യഭഗവാൻ പ്രത്യക്ഷപ്പെട്ടു. ഭാഗവതസപ്താഹശ്രവണംകൊണ്ടു ധുന്ധുകാരിക്കു ഗതി കിട്ടുമെന്നു പറഞ്ഞുകൊടുത്തു. സന്തുഷ്ടനായ ഗോകർണ്ണൻ പിറ്റേദിവസം മുതൽക്കുതന്നെ ഭാഗവതസപ്താഹമാരംഭിക്കാൻ തയ്യാറായി എല്ലാ ഒരുക്കങ്ങളുംചെയ്തു.

പ്രേതത്തെ വിളിച്ചുവരുത്തി പിറ്റേദിവസം പ്രഭാതം മുതൽക്കു നടക്കാൻ പോവുന്ന ഭാഗവതസപ്താഹയജ്ഞത്തെ ദത്തശ്രദ്ധനായി ശ്രവണം ചെയ്യണമെന്നു പറഞ്ഞു. പ്രേതത്തിനു സ്ഥിരമായി ഒരിടത്തുറച്ചു നിൽക്കാൻ കഴിയാത്തതുകൊണ്ട് ഏഴുകമ്പുള്ളതും മധ്യത്തിൽ ഒരു ചെറിയ ദ്വാരമുള്ളതുമായ ഒരു മുള രംഗത്തിൽ കുഴിച്ചു നാട്ടി. സൂക്ഷ്മരൂപിയായ പ്രേതം ദ്വാരത്തിൽക്കൂടെ ആ മുളയ്ക്കുള്ളിൽ കടന്നുകൂടി. സപ്താഹമാരംഭിച്ചു. അത്യന്തശ്രദ്ധയോടുകൂടി പ്രേതം ശ്രവണവുംതുടങ്ങി. ഒന്നാമത്തെ ദിവസത്തെ ശ്രവണം കഴിഞ്ഞതോടെ മുളയുടെ ഒരു കമ്പുപൊട്ടി. അങ്ങനെ ഓരോ ദിവസവും ക്രമപ്രകാരം ശ്രവണം നടന്നു. മുളയുടെ ഓരോകമ്പ് ഓരോദിവസവും പൊട്ടുകയും ചെയ്തു.

ഏഴാം ദിവസം ശ്രവണമവസാനിച്ചതോടെ മുള മുഴുവൻ പൊട്ടിപ്പിളർന്നു. ധുന്ധുകാരി പ്രേതഭാവത്തെ വിട്ടു ദിവ്യസ്വരൂപനായി ഒരു ദേവനെപോലെ പുറത്തു വന്നു. ഗോകർണ്ണനെ നമസ്കരിച്ചു. അങ്ങാണെന്നെ

രക്ഷിച്ചതെന്നു പറഞ്ഞു, വളരെപുകഴ്ത്തി. അപ്പോഴേയ്ക്കും ധുന്ധുകാരിയെ കൊണ്ടുപോവാനായി വൈകുണ്ഠലോകത്തിൽനിന്നു വിഷ്ണുപാർഷദന്മാർ വിമാനവുമായി എത്തിച്ചേർന്നു. ഭാഗവതശ്രവണത്തിന്റെ ഫലമാണല്ലോ ധുന്ധുകാരിക്കു വൈകുണ്ഠപദപ്രാപ്തിക്കർഹതയുണ്ടായത്. എന്നാൽ അതുപോലെ പിന്നെയും പലരും അവിടെ ശ്രവിച്ചിരുന്നു. അവർക്കൊക്കെയെന്തുകൊണ്ടാണ് വൈകുണ്ഠലോകം അനുവദിക്കപ്പെടാതിരിക്കുന്നതെന്ന് ഗോകർണ്ണൻ വിഷ്ണുപാർഷദന്മാരോട് ചോദിച്ചു. സാധാരണ ശ്രോതാക്കൾ ശബ്ദശ്രവണം മാത്രമേ ചെയ്തിട്ടുള്ളു. എന്നാൽ ധുന്ധുകാരി അർത്ഥശ്രവണവും മനനവും തത്ത്വനിദിധ്യാസവുംകൂടി ചെയ്തിരുന്നു. എന്നുള്ളതുകൊണ്ടാണ് അവർക്കു തമ്മിൽ അനുഭവത്തിനു വ്യത്യാസമുണ്ടായതെന്ന് അവർ മറുപടിയും പറഞ്ഞു. അനന്തരം വിഷ്ണുപാർഷദന്മാർ ധുന്ധുകാരിയോടുകൂടി ശ്രീവൈകുണ്ഠലോകത്തേയ്ക്കു മടങ്ങിപ്പോകുകയും ചെയ്തു.

ധുന്ധുകാരി ചെയ്യാത്തതായ ദുരിതങ്ങളൊന്നും തന്നെയില്ല. അതുകൊണ്ടാണല്ലോ ഗയാശ്രാദ്ധംകൊണ്ടുകൂടി ഗതികിട്ടാതിരുന്നത്. അങ്ങനെയുള്ള പാപിയായ ജീവൻകൂടി ഒരൊറ്റ പ്രാവശ്യത്തെ ഭാഗവതശ്രവണംകൊണ്ടു വൈകുണ്ഠപദത്തെ പ്രാപിച്ചു. ഈ സ്ഥിതിക്ക് ഏതൊരു പാപമാണ് ഭാഗവതശ്രവണംകൊണ്ടു നീങ്ങാത്തത് ? എല്ലാപാപങ്ങളും നീങ്ങുകയും ഭക്തിജ്ഞാനവൈരാഗ്യങ്ങൾ വളരുകയുംചെയ്യും. അങ്ങനെയുള്ള ഭാഗവതത്തിന്റേയും ഭാഗവതശ്രവണത്തിന്റേയും മഹത്ത്വം എത്രയെന്നെങ്ങനെ പറയും? ചിത്രകൂടവാസിയായ ശാണ്ഡില്യമഹർഷിയാണ് ഈ ഇതിഹാസത്തെ പറഞ്ഞത്. അത്ര പാവനമായ ഈ ഇതിഹാസത്തെ ശ്രാദ്ധസമയത്തു വായിച്ചാൽ പിതൃക്കൾക്കു ഗതിവരും. പതിവായി വായിക്കുന്നവർ ജന്മസാഫല്യമാകുന്ന കൈവല്യത്തെത്തന്നെ പ്രാപിക്കുകയും ചെയ്യും.

## VI

സനൽകുമാരൻ പറയുകയാണ്: ഇനി സപ്താഹയജ്ഞാചരണത്തിന്റെയും ശ്രവണത്തിന്റെയും വിധി പറയാം.

ദൈവജ്ഞന്റെ വിധിപ്രകാരം ഒരുനല്ലദിവസം ആരംഭിക്കുന്നതാണ് നല്ലത്. വിവാഹാദികാര്യങ്ങൾക്ക് എങ്ങനെയാണോ ആവശ്യമുള്ളത്ര ചിലവുചെയ്യാനൊരുങ്ങുന്നതെങ്കിൽ അതുപോലെ ലോഭമില്ലാതെ ചിലവുചെയ്യാൻ തയ്യാറായി ഒരുങ്ങണം. നഭസ്യം(പ്രോഷ്ഠപദമാസം-കന്നി), ആശ്വിനം (ആശ്വയുജമാസം-തുലാം),ഊർജ്ജം (കാർത്തികമാസം-വൃശ്ചികം), മാർഗ്ഗശീർഷം (ധനുമാസം), ശുചി (ആഷാഢമാസം-കർക്കിടകം,) നഭസ്സ്(ശ്രാവണമാസം-ചിങ്ങം) എന്നീമാസങ്ങൾ കഥാരംഭത്തിന്നു വളരെ നല്ലകാലമാണ്. പറയപ്പെട്ട മാസങ്ങൾക്കു പുറമെയുള്ള മാസങ്ങൾ അത്ര ഗുണമുള്ളവയല്ലെന്നു ധരിക്കുകയും വേണം. ആരെങ്കിലും ഒരാൾ സപ്താഹയജ്ഞം നടത്താനൊരുങ്ങുന്നുവെന്നുവന്നാൽ മറ്റുള്ളവരും യഥാശക്തി സഹായസഹകരണങ്ങളെക്കൊണ്ട് അതിൽ സംബന്ധിക്കുന്നതാവശ്യമാണ്. അങ്ങനെ യജ്ഞം നടത്താൻ തീർച്ചപ്പെടുത്തിക്കഴിഞ്ഞാൽ നാടുതോറും വിവരമറിയിക്കണം. കീർത്തനോത്സുകന്മാരായ ഹരിഭക്തന്മാരെയെല്ലാം വിവരമറിയിക്കണം.

അനന്തരം വിശാലവും ശുദ്ധവുമായസ്ഥലം തിരഞ്ഞെടുക്കണം. സ്ഥലശുദ്ധിവരുത്തി അലങ്കരിച്ചു നേരെ മദ്ധ്യത്തിലായി വേദി നിർമ്മിക്കണം. വേദിക്കു വേണ്ടത്ര ശുദ്ധിയും അലങ്കാരവും ചെയ്യണം. കുലവാഴ, തോരണങ്ങൾ, മാല, പുഷ്പങ്ങൾ, വെറ്റില പഴുക്കടയ്ക്ക എന്നിവകൊണ്ടെല്ലാം അലങ്കരിക്കണം. വേദിമദ്ധ്യത്തിൽ പീഠം വെച്ചു ഭഗവദ്വിഗ്രഹത്തെ പ്രതിഷ്ഠിക്കണം. അടുത്തുതന്നെ വക്താവിനു ദിവ്യമായ ആസനം കല്പിക്കണം. വേദിയുടെ മറ്റുഭാഗങ്ങളിലെല്ലാം വിരക്തന്മാരും വൈഷ്ണവഭക്തന്മാരുമിരിക്കണം. മറ്റു ശ്രോതാക്കളെല്ലാം വേദിയുടെ നാലുഭാഗവുമായും ഇരിക്കണം. വക്താവിന്നഭിമുഖമായി ശ്രോതാവിരിക്കണം. വേദശാസ്ത്രവിത്തും ഭാഗവതത്തിൽ പ്രത്യേക പാണ്ഡിത്യമുള്ളവനും, അന്യപുരാണങ്ങളിലും ഇതിഹാസങ്ങളിലും സാമാന്യപാണ്ഡിത്യമുള്ള ആളും വൈഷ്ണവദീക്ഷവരിച്ച ബ്രാഹ്മണനുമായിരിക്കണം വക്താവ്. എന്തെല്ലാം മറ്റു യോഗ്യതകളുണ്ടായാലും വൈഷ്ണവദീക്ഷ വരിക്കാത്തവർ ഭാഗവതത്തിന്നധികാരികളല്ല.

യജ്ഞാരംഭത്തിനു തലേദിവസംതന്നെ വക്താവു ക്ഷൌരം ചെയ്യിച്ചു ദീക്ഷവരിക്കണം. ശ്രോതാവു വക്താവിനെ മംഗളപദാർത്ഥങ്ങളോടുകൂടി എതിരേറ്റു സ്വീകരിച്ചു വസ്ത്രം, മാല്യം മുതലായവ കൊടുത്തിരുത്തണം. അദ്ദേഹത്തെ ശുകബ്രഹ്മർഷിയായി കാണുകയുംവേണം. ശുകസ്വരൂപിയായ ഹേ മഹാത്മാവേ! ഭാഗവതോപദേശമാകുന്ന ജ്ഞാനംകൊണ്ട് എന്റെ അജ്ഞാനത്തെ നശിപ്പിക്കണേ! എന്നു പ്രാർത്ഥിച്ചു വന്ദിക്കുകയുംവേണം. അതുപോലെ ഭാഗവതത്തെയും ഭാഗവതസ്വരൂപിയായ ഭഗവാനേ! ഞാൻ അങ്ങയെ സർവ്വാത്മനാ ശരണം പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു. ഈ ശ്രവണത്തിൽക്കൂടെ എന്നെ സംസാരത്തിൽനിന്നുദ്ധരിക്കണേ! എന്നു പ്രാർത്ഥിച്ചു വന്ദിക്കണം.

നിർവ്വിഘ്നപരിസമാപ്തിക്കുവേണ്ടി ഗണപതിപൂജയും വാദ്യമേളങ്ങളോടും ശംഖനാദത്തോടുംകൂടി ശ്രീകൃഷ്ണപൂജയും ശ്രീകൃഷ്ണബുദ്ധ്യാ ഭാഗവതഗ്രന്ഥപൂജയും കഴിഞ്ഞ ശേഷം കഥാകഥനമാരംഭിക്കണം. വക്താവിന്റെ പാർശ്വത്തിൽ അദ്ദേഹത്തിന്റെ സഹായത്തിനായി തത്തുല്യനായി മറ്റൊരാളുകൂടിയുണ്ടായിരിക്കണം. ദോഷപരിഹാരാർത്ഥം നിത്യേന വിഷ്ണുസഹസ്രനാമം ജപിക്കുകയും വേണം. കഥാലാപം നിർത്തുമ്പോഴെല്ലാം കീർത്തനാലാപം നടന്നുകൊണ്ടിരിക്കണം. അതിനായി അഞ്ചാളുകളെത്തന്നെയെങ്കിലും പ്രത്യേകം കരുതീട്ടുമുണ്ടാവണം. വക്താവും ശ്രോതാവും കഥാഭംഗം വരാതിരിക്കാനായി സന്ധ്യാവന്ദനാദിനിത്യകർമ്മങ്ങളെ ചുരുക്കിചെയ്യണം. അതുപോലെ കഥാശ്രവണസമയത്ത് ആഹാരത്തെയും യഥാശക്തി ചുരുക്കണം. തീരെ ആഹാരമില്ലാതെ കഴിയുമെങ്കിൽ അങ്ങനെ; ഇല്ലെങ്കിൽ ഏറ്റവും മിതമായ തോതിൽ ആഹാരത്തെ നിയന്ത്രിക്കണം. സൂര്യോദയത്തിനാരംഭിച്ചു സൂര്യാസ്തമനത്തിനുമുമ്പു കഥാലാപം നിർത്തണം. മദ്ധ്യാഹ്നത്തിൽ രണ്ടുനാഴികയും നിർത്തിവെയ്ക്കണം. മറ്റു സമയത്തെല്ലാം കഥാലാപം നടക്കണം. കഥാലാപമില്ലാത്ത സമയത്തു കീർത്തനാലാപവും നടത്തണം.

ഇങ്ങനെ ഓരോദിവസവും അലങ്കാരത്തോടും

ആനന്ദത്തോടും ആർഭാടത്തോടും ശ്രീകൃഷ്ണപൂജയും ഭാഗവതകഥാലാപവും കീർത്തനാലാപവും നടത്തി ഏഴാംദിവസം പ്രത്യേകമായതോതിൽ ശ്രീകൃഷ്ണപൂജയും കീർത്തനാലാപവുംചെയ്ത് അവസാനിപ്പിച്ചു പുഷ്പം, മാല്യം തുടങ്ങിയ ഭഗവത്പ്രസാദങ്ങൾ എല്ലാഭക്തന്മാർക്കും കൊടുക്കുകയുംവേണം. ശ്രോതാവ് വിരക്തനാണെങ്കിൽ പിറ്റേദിവസം ഭഗവദ്ഗീതാശ്രവണം ചെയ്യാം അല്ല; സക്ത നാണെങ്കിൽ ഹോമം ചെയ്യാം. അപ്പോഴും കീർത്തനാ ലാപവും താളമേളങ്ങളും ശംഖനാദവും ശ്രീകൃഷ്ണപൂജയും ചെയ്യാവുന്നതാണ്.

എന്നിങ്ങനെ പറഞ്ഞുകൊണ്ടു ഭാഗവതമാഹാത്മ്യ കഥനത്തെ അവസാനിപ്പിച്ച സനൽകുമാരമഹർഷി ശ്രീനാരദമഹർഷിയോട് അങ്ങ് ചോദിച്ചതെല്ലാം ഞാൻ പറഞ്ഞുകഴിഞ്ഞു. ഇനിയെന്താണ് കേൾക്കേണ്ടതെന്നു ചോദിച്ചു. അതിനു നാരദമഹർഷി മറുപടി പറഞ്ഞു. മഹാത്മാക്കളേ! ഞാൻ ധന്യനും കൃതാർത്ഥനുമായി സർവ്വപാപഹരനായ വിഷ്ണുഭഗവാനെ ഇന്നു നിങ്ങളെ നിക്കു കാണിച്ചുതന്നു. മറ്റെല്ലാ ധർമ്മങ്ങളെക്കാളും ശ്രവണം ശ്രേഷ്ഠമാണെന്നെനിക്കു മനസ്സിലായി. ശ്രവണം കൊണ്ടുമാത്രമാണ് ഒരാൾക്കു വൈകുണ്ഠനാഥനെ അറി യാൻ സാധിക്കുന്നതെന്നു ബോദ്ധ്യമായി.

നാരദമഹർഷി ഇത്രയുംപറഞ്ഞുകഴിഞ്ഞു ഭാഗവത കഥാലാപമാരംഭിക്കാൻ തുടങ്ങുന്ന സമയത്തു പതിനാറു വയസ്സു തോന്നിക്കുന്ന ശരീരത്തോടും ദിവ്യജ്യോതി സ്സോടുംകൂടിയ ശ്രീശുകബ്രഹ്മർഷി അവിടെവന്നുചേർന്നു. ശുകമഹർഷിയുടെ സാന്നിദ്ധ്യത്തിൽ മറ്റൊരാളും ഭാഗവ തത്തിന്റെ വക്താവാവാൻ വയ്യാത്തതുകൊണ്ട് അദ്ദേഹം തന്നെ വക്താവായിരുന്നു കഥാലാപം തുടങ്ങി.

വേദങ്ങളാകുന്ന കല്പവൃക്ഷത്തിന്റെ പഴവും,ശുകന്റെ മുഖത്തിൽനിന്നു വഴുതിവീണതും അമൃതരസത്തിന്റെ നിറമുള്ളതുമായ ഭാഗവതരസത്തെ ഹേ മംഗളസ്വരൂ പികളും സുഖേച്ഛുക്കളുമായ രസികന്മാരേ! നിങ്ങൾ വാരി വാരിക്കുടിക്കുവിൻ. എല്ലാ മായാധർമ്മങ്ങളുമാകുന്ന

പരമധർമ്മമാണ് ഭാഗവതം. ചിത്തദോഷങ്ങളില്ലാത്തവർക്ക് അതു വേഗത്തിൽ അനുഭവപ്പെടും. അനുഭവപ്പെട്ടാൽ ദുഃഖനിവർത്തകവും സുഖസ്വരൂപവുമാണെന്നു ബോദ്ധ്യമാവും. എന്നുവേണ്ട, ചിത്തത്തിൽ ഈശ്വരൻ പ്രകാശിക്കും; സംസാരം മറയും അതിനാൽ ഭാഗവതത്തേക്കാൾ ശ്രേഷ്ഠമായി മറ്റെന്തുണ്ട്? മറ്റെല്ലാറ്റിനേയും വിട്ടു ഭാഗവതത്തെത്തന്നെ ആസ്വദിക്കൂ! ആസ്വദിക്കൂ! സ്വർഗ്ഗത്തിലോ കൈലാസത്തിലോ വൈകുണ്ഠത്തിലോപോലും ഇങ്ങനെയൊരു രസമില്ല.

എന്നിങ്ങനെ ശ്രീശുകബ്രഹ്മർഷി ഭാഗവതാലാപം തുടങ്ങിയപ്പോൾ ഭാഗവതസ്വരൂപിയായ ഭഗവാൻ ശ്രീഹരി തന്നെ ആ രംഗത്തിൽ പ്രത്യക്ഷമായെഴുന്നള്ളി. ഭഗവാന്റെ സാന്നിദ്ധ്യമുണ്ടായാൽ അവിടെ ഉത്തമഭക്തന്മാർ വരാതിരിക്കില്ലല്ലോ. അതനുസരിച്ചു പ്രഹ്ലാദൻ, മഹാബലി, ഉദ്ധവൻ, അർജ്ജുനൻ തുടങ്ങി വൈകുണ്ഠവാസികളായ ഭക്തന്മാർ അസംഖ്യം വന്നുചേർന്നു. അതോടെ ആ സദസ്സിന്റെ ഭാവംതന്നെമാറി. ദേവശ്രേഷ്ഠന്മാരും ഭക്തശിരോമണികളും ഋഷിപ്രമുഖന്മാരും പലരും പലതരത്തിലുള്ള താളമേളോപകരണങ്ങളെ കയ്യിലെടുത്തു മുഴക്കി ഉച്ചത്തിൽ കീർത്തനാലാപം തുടങ്ങി. സർവ്വജനങ്ങളിലും അലൗകികമായ ഈശ്വരഭാവംമാത്രം പ്രകാശിച്ചു. ദിവ്യപ്രേമത്തിന്റെ ഒരുപ്രവാഹംതന്നെ അവിടെയുണ്ടായി. സർവ്വജനങ്ങളും ആ പ്രേമപ്രവാഹത്തിൽ ആണ്ടുമുങ്ങി. ശരീരത്തിന്റേയോ ഗൃഹാദികളുടെയോ ലോകത്തിന്റെതന്നേയോ ബോധംപോലും ആർക്കുംമില്ലാതായി. ഭക്തി ജ്ഞാനവൈരാഗ്യങ്ങൾ പൂർണ്ണാരോഗ്യത്തോടും നിറഞ്ഞ സൗന്ദര്യത്തോടുംകൂടി ആ സദസ്സിന്റെ മദ്ധ്യത്തിൽ ആടിപ്പാടിക്കളിച്ചു.

നാരദമഹർഷി ആശ്ചര്യംകൊണ്ടു സ്തബ്ധനായി. ഇങ്ങനെയൊരു സദസ്സ് അദ്ദേഹമിതിനുമുമ്പുകണ്ടിട്ടില്ല. ഭാഗവതത്തിനെത്രമാത്രം മഹിമയുണ്ടെന്നദ്ദേഹത്തിനു തികച്ചും ബോദ്ധ്യമായി. അനന്തരം ഭഗവാൻ ശ്രീഹരി അവിടെയുള്ള ഭക്തന്മാരെയെല്ലാം അനുഗ്രഹിച്ചു അന്തർദ്ധാനം ചെയ്യാൻ തുടങ്ങുമ്പോൾ നിങ്ങൾക്കെന്താണ് വരം

വേണ്ടതെന്നു ചോദിച്ചു. എവിടെയെല്ലാം ഇതുപോലെ ഭാഗവതസപ്താഹയജ്ഞം നടക്കുന്നുവോ, അവിടെ യെല്ലാം രംഗത്തിൽ അവിടുത്തെ സാന്നിദ്ധ്യമുണ്ടാവണ മെന്നു ഭക്തന്മാരപേക്ഷിച്ചു. അതുപ്രകാരം ചെയ്യാമെന്നു പറഞ്ഞനുഗ്രഹിച്ചു ഭഗവാനന്തർദ്ധാനം ചെയ്തു.

അനന്തരം ശ്രീനാരദമഹർഷി ശ്രീശുകൻ തുടങ്ങിയ മഹാത്മാക്കളെയെല്ലാം നമസ്കരിച്ചു. ഭാഗവതാലാപം കൊണ്ടും ശ്രവണംകൊണ്ടും എല്ലാ പാപങ്ങളും നശി ക്കുമെന്നും ഭക്തിജ്ഞാനവൈരാഗ്യങ്ങൾ വളരുമെന്നും വൈകുണ്ഠപ്രാപ്തിയുണ്ടാവുമെന്നും എല്ലാവർക്കും ബോ ദ്ധ്യവും അനുഭവവുമായി. സപ്താഹയജ്ഞം കഴിഞ്ഞു ഭക്തന്മാരെല്ലാം അവരവരുടെ സ്ഥാനങ്ങളിലേയ്ക്കു മട ങ്ങുകയും ചെയ്തു.

ശ്രീകൃഷ്ണഭഗവാന്റെ സ്വർഗ്ഗാരോഹണത്തിനുശേഷം മുപ്പതുവർഷത്തിനുശേഷം പ്രോഷ്ഠപദ(കന്നി)മാസ ത്തിൽ നവമിതിഥി മുതൽ ഏഴുദിവസമാണ് ശ്രീശുക ബ്രഹ്മർഷി പരീക്ഷിത്തിന്നുവേണ്ടി ഭാഗവതോപദേശം ചെയ്തത്. അതാണ് ലോകത്തിൽ ഒന്നാമതായി നടന്ന സപ്താഹയജ്ഞം. അതിനുശേഷം ഇരുനൂറുകൊല്ലങ്ങൾ കഴിഞ്ഞാണ് ഗോകർണ്ണന്റെ സപ്താഹംനടന്നത്. അത് ആഷാഢ(കർക്കിടകം)മാസത്തിൽ നവമിതിഥിമുതൽ ഏഴുദിവസമാണ് നടന്നത്. അതാണ് രണ്ടാമത്തെ സപ്താഹം. പിന്നെയും മുപ്പതുകൊല്ലംകൂടി കഴിഞ്ഞ് ഒരു കാർത്തികമാസത്തിൽ ശുക്ലപക്ഷത്തിൽ നവമിതിഥി മുതൽക്കാണ് നാരദനും സനകാദികളുംകൂടി നടത്തിയ മൂന്നാമത്തെസപ്താഹയജ്ഞം. കലികാലത്തു ഭാഗവതാ ലാപം സംസാരഭ്രമത്തെ നശിപ്പിക്കാനുള്ള ഏകോപായ മാണ്.

ശ്രീകൃഷ്ണപ്രീതികരവും സകലകല്മഷങ്ങളെയുംനശി പ്പിക്കുന്നതും മുക്തിക്ക് ഏകഹേതുവും ഭക്തിവിലാസ ത്തിന്റെ മൂലകാരണവുമാണ് ഭാഗവതാലാപം. അതു കൊണ്ടു സജ്ജനങ്ങൾ ഭാഗവതശ്രവണത്തിൽ മുഖ്യ മായ ആദരവുള്ളവരായിരിക്കേണ്ടതാണ്. ഇപ്പോഴും

അന്തകൻ തന്റെ ഭടന്മാരെ നോക്കിപറയാറുണ്ട് നിങ്ങൾ ഭാഗവതഭക്തന്മാരായ വൈഷ്ണവന്മാരെ സമീപിക്കരുതേ! എന്ന്. സംസാരം എത്രയോ നിസ്സാരമാണ്. അതിൽ ദുഃഖമല്ലാതെ ആർക്കും സുഖംകിട്ടുന്നില്ല. എന്നാലും സുഖത്തിനുവേണ്ടി എല്ലാവരും ഭ്രമിച്ച് ഓടിക്കൊണ്ടിരിക്കുന്നു. മറ്റെന്തെങ്കിലുമാവട്ടെ ആയുഷ്കാലത്തിൽ ഒരു പ്രാവശ്യമെങ്കിലും ഭാഗവതശ്രവണംചെയ്യുന്നപക്ഷം അവൻ പിന്നീടു സംസാരദുഃഖത്തെ അനുഭവിക്കേണ്ടിവരില്ലെന്നതിനു പരീക്ഷിത്തുമഹാരാജാവു സാക്ഷിയാണ്. രസാനുഭൂതിയോടുകൂടി ഭാഗവതാലാപമോ ശ്രവണമോ ചെയ്യുന്നവർ വൈകുണ്ഠപദത്തിന്നവകാശികളാണെന്നതിന് എത്രയോ തെളിവുകളുണ്ട്. കൂടാതെ അസംഖ്യം മഹാത്മാക്കളായ ഋഷികൾ വളരെക്കാലം തപോയോഗാദ്യനുഷ്ഠാനം ചെയ്തു വിവേകസമ്പന്നന്മാരായി എല്ലാ വൈദിക സംഹിതകളേയും പരിശോധിച്ചു ഭാഗവതത്തേക്കാൾ ശ്രേഷ്ഠമായ മറ്റൊരു സംഹിതയില്ലെന്ന് ഐകകണ്ഠ്യേന പ്രഖ്യാപിച്ചിട്ടുണ്ട്. അതിനാൽ അങ്ങനെയുള്ള മഹിമയേറിയ ഭാഗവതസംഹിതയെ പതിവായി പഠിക്കുകയോ ശ്രവിക്കുകയോ ചെയ്യുന്നവർ മനുഷ്യന്റെ ജന്മസാഫല്യമായ കൈവല്യത്തെ പ്രാപിക്കുന്നു.

-ശുഭം-

ഓം നമോ നാരായണായ

## ഐകമത്യസൂക്തം

ഓം സം സമിദ്ധ്യുവസേ വൃഷന്നഗ്നേ വിശ്വാന്യര്യ ആ
ഇളസ്പദേ സമിദ്ധ്യസേ സ നോ വസൂന്യാഭര
സംഗച്ഛധ്വം സംവദധ്വം സം വോ മനാംസി ജാനതാം
ദേവാ ഭാഗം യഥാപൂർവ്വേ സഞ്ജാനാനാ ഉപാസതേ
സമാനോ മന്ത്രസ്സമിതിസ്സമാനീ
സമാനം മനസ്സഹ ചിത്തമേഷാം
സമാനം മന്ത്രമഭിമന്ത്രയേ വഃ
സമാനേന വോ ഹവിഷാ ജുഹോമി
സമാനീ വ ആകൂതിസ്സമാനാ ഹൃദയാനിവഃ
സമാനമസ്തു വോ മനോയഥാ വഃ സുസഹാസതി
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

അർത്ഥം:-

എല്ലാ ഐശ്വര്യങ്ങളേയും വർഷിക്കുന്ന പ്രകാശരൂപിയായ ഈശ്വരാ ! അങ്ങയുടെ പ്രകാശം നാൾക്കുനാൾ വർദ്ധിച്ചുകൊണ്ടിരിക്കുന്നു. ആ അങ്ങ് ഞങ്ങൾക്ക് എല്ലാ സമ്പൽസമൃദ്ധിയേയും ഐശ്വര്യങ്ങളേയും തന്ന് അനുഗ്രഹിച്ചാലും. നിങ്ങളെല്ലാവരും ഒന്നിച്ചു ചേരുവിൻ. പരസ്പരം സംസാരിക്കുവിൻ(ആശയ വിനിമയം നടത്തുവിൻ) മനസ്സുകളെ നല്ലവണ്ണം അറിയുവിൻ. ദേവന്മാർ പണ്ടുകാലത്ത് അവരുടെ പങ്കുകളെ ശരിക്കും മനസ്സിലാക്കി എങ്ങിനെയാണോ പരസ്പരം സഹകരിച്ച് പ്രവർത്തിച്ചത് അതുപോലെ പ്രവർത്തിക്കുവിൻ !

നിങ്ങളുടെ മന്ത്രം ഒന്നായിത്തീരട്ടെ ! (പൊതുവേയുള്ളതായിരിക്കട്ടെ!) നിങ്ങൾക്ക് ഒരേസഭ ഉണ്ടാകുമാറാകട്ടെ. വികാരവിചാരങ്ങൾ ഒന്നായിത്തീരട്ടെ ! നിങ്ങൾക്ക് ഒരേ മന്ത്രത്തെ ഉപദേശിച്ചുതരുന്നു. അതേപോലെ തന്നെ ഒരേ ഹവിസ്സിനേയും ഹോമിക്കുന്നു. നിങ്ങളുടെ അഭിപ്രായങ്ങളും ഹൃദയങ്ങളും, മനസ്സുകളും ഒന്നായിത്തീരട്ടേ അതുപോലെ സമ്മേളനങ്ങളും ശോഭനമായിത്തീരട്ടെ. ശാന്തി ലഭിക്കട്ടെ (വേദോക്തങ്ങളായ സൂക്തങ്ങളിൽ അതിപ്രസിദ്ധമാണ് ഐക്യമത്യസൂക്തം. കലഹങ്ങൾ അവസാനിക്കാനും, ഏകതാബോധം ഉളവാക്കാനും ഈ സൂക്തത്തിൻറ ശക്തി അനുഭവവേദ്യമാണ്).